ഓം ബ്രഹ്മണേ നമഃ

# സാരഞ്ജിനീപരിണയം

## സംഗീതനാടകം



# സാരങ്ഗിനീപരിണയം.

(ഒരു ഗാനനാടകം)




---

ഗ്രന്ഥകൎത്താവ്

എ. ഗോപാലൻ അവൎകൾ



പ്രസിദ്ധീകൎത്താവ്

പള്ളത്തു ഇട്ടംകോരൻ കുന്നൂർ

കേരളചിന്താമണി അച്ചുകൂടം ഉടമസ്ഥൻ

ഇള്ളിവപോളൂർ.

---

KERALA CHINTHAMANI PRESS

TRICHUR.

---

1093.

(Price 1-Re

ഓം ബ്രഹ്മണേ നമഃ

# സാരഞ്ജിനീപരിണയം

## സംഗീതനാടകം



എ. ഗോപാലൻ ഉണ്ടാക്കിയതു്.

പ്രസിദ്ധകൻ

വള്ളത്ത് ഇക്കോരൻ കൃഷ്ണൻ

കേരളചിന്താമണി ഉടമസ്ഥൻ

തൃശ്ശിവപേരൂർ

(രണ്ടാം പതിപ്പു്—കാപ്പി ൧൦൦൦)

Price 1 Rupee　　　　വില ൧-ക

കേരളചിന്താമണി ഉടമസ്ഥൻ വള്ളത്ത് ഇക്കോരൻ കൃഷ്ണൻ
പകർപ്പവകാശം വാങ്ങി പ്രസിദ്ധപ്പെടുത്തുന്നതു്.

കെ. കെ. പ്രസ്സ്.

പട്ടാ:— അധികപ്രസംഗി! നില്ലവിടെ.

ബ്രാഹ്മ:— ഞാൻ അല്പമല്ലേ പറഞ്ഞുള്ളു. അധികം പ്രസംഗിക്കയുണ്ടായോ? (പിന്നേയും അടുത്തുചെല്ലുന്നു.)

പട്ടാ:— (സൂക്ഷിച്ചു നോക്കീട്ട്) ഓ, നിങ്ങളാണോ? വരിൻ! വരിൻ!!

ബ്രാഹ്മ:— ഒരു കാൎയ്യം പറയുമ്പോഴും, ആളെ നോക്കണം, സ്ഥലം നോക്കണം, സമയം നോക്കണം, മനസ്സിലായില്ലേ? അല്ലാഞ്ഞാൽ അമാന്തത്തിലാകും.

പട്ടാ:— വെറുതെ സമയം കളയേണ്ട; ഹേ! വന്നകാൎയ്യം പറവിൻ.

ബ്രാഹ്മ:— തന്നോട് അന്വേഷിച്ചാൽ മതിയോ?

പട്ടാ:— എന്താണെന്ന് അറിഞ്ഞ ശേഷമല്ലേ ഇതിന്ന് ഉത്തരം പറവാൻ തരമുള്ളു.

ബ്രാഹ്മ:— എന്താണ്, നമ്മുടെ രാജകുമാരിമാൎക്കു യൌവനം തികഞ്ഞുവല്ലോ. വിവാഹം ഇപ്പഴൊന്നും ഇല്ലയോ? കന്നടദേശന്റെ ഒരന്വേഷണം ഉണ്ടായെന്നു കേട്ടുവല്ലോ.

പട്ടാ:— എന്തോ സംഗതിയാൽ അദ്ദേഹത്തിന്നു കൊടുക്കില്ലപോൽ. പിന്നെ അതിന്റെ സംസാരം ഒന്നും കേട്ടില്ല.

ബ്രാഹ്മ:— അവർ രണ്ടുപേരും വായിസ്സുതന്നെയായിരിക്കും.

പട്ടാ:— അതെ. ഇളയ തമ്പുരാട്ടിയുടെ ബുദ്ധിജ്ഞാനാദിവൈഭവത്തെപ്പററി വിസ്മയിക്കാത്തവർ ആരും ഇല്ല. ഇന്നാളും തോട്ടത്തിൽ ലാത്തിക്കൊണ്ടിരിക്കുമ്പോഴും തിരുമേനിയോടു ചില വിഷയങ്ങളെക്കുറിച്ചു തൎക്കിക്കുന്നതു കേട്ടു ഞാൻ ആശ്ചൎയ്യപ്പെട്ടുപോയി. ഈ കുട്ടി ഒരു പുരുഷനായിരുന്നുവെങ്കിൽ സൎവ്വ നൃപന്മാരെയും കീഴടക്കുമായിരുന്നു എന്നാണ് എല്ലാവരുടെ പക്ഷവും.

ബ്രാഹ്മ:— ഓ ഹോ! ഇത്ര കേമിയോ? ജ്യേഷ്ഠത്തി എങ്ങിനെ?

പട്ടാ:— ആ കുട്ടി ആടിപ്പാടി കളിക്കുന്നതിലും നേരംപോക്കു പറയുന്നതിലും സരസയാണ്.

ബ്രാഹ്മ:— ആട്ടവും പാട്ടും അനുജത്തിക്കില്ലെന്നോ?

പട്ടാ:— പക്ഷെ വേണ്ടേടത്തെയുള്ളു.

ബ്രാഹ്മ:— ആസകലാൽ വിവാഹത്തിന്റെ കാൎയ്യം പൂജ്യം അല്ലേ?

പട്ടാ:— നിങ്ങൾക്കെന്താ വിവാഹത്തിൽ ഇത്ര തിരക്ക്?

ബ്രാഹ്മ:— തിരക്ക് എന്താണെന്നോ? ശിക്ഷ! ശിക്ഷ! പൊടി പൊടിച്ച് എത്ര നേരം സാപ്പടാം! ദക്ഷിണ എത്ര വാങ്ങാം?

പട്ടാ:— വിവാഹത്തിന്റെ കാൎയ്യം അടുത്തു വരുന്ന സംവത്സരാലോചന സഭയിൽ വെച്ചു ഒരു സമയം തീൎച്ചപ്പെടുത്തുമായിരിക്കാം.

എന്നാൽ അങ്ങിനെ ആകട്ടെ അപ്പോൾ കാണാം.

ബ്രാഹ്മ:— തനിക്ക് എന്നെ വേഗം അയച്ചാൽ കൊള്ളാമെന്നുണ്ടെന്നു തോന്നുന്നു. എന്താണൊ കാരണം?

പട്ടാ:— മറെറാന്നുമല്ല, ഒരു സമയം നമ്മുടെ മേലധികാരി പാറാവ് പരിശോധനയ്ക്കു വരും. പാറാവുകാരൻ പുറമെ ആരോടും സംസാരിക്കരുത് എന്നാണു കല്പന.

ബ്രാഹ്മ:—(ആത്മഗതം) എന്നിൽ നിന്ന് ഈ വിദ്വാന് ലക്ഷ്യം ഒന്നും ഇല്ല. അതാണ് ഇങ്ങിനെ പറയുന്നത്. (പ്രകാശം) എടോ! എന്നെക്കൊണ്ടു താൻ അപകടത്തിൽ ചാടേണ്ട, ഞാൻ പൊയ്ക്കളയാം. (പോകുന്നു.)

(കൎട്ടൻ വീഴുന്നു.)

---

## അങ്കം 1.

---

(രംഗം ൧. അനന്തശയന അരമനയ്ക്കുചേൎന്ന പാകശാലയും പൂന്തോട്ടവും. (രത്നകാന്തി, സാരഞ്ജിനി എന്നീ രാജകുമാരിമാരും കോമളരാജനും ഭുവനദാസനും ഇരിക്കുന്നു.)

(കൎട്ടൻ പൊങ്ങുന്നു.)

കോമളരാജൻ— നമ്മുടെ ആചാൎയ്യർ ഇന്ന് അല്പം വൈകീട്ടെ എത്തുകയുള്ളു എന്ന് ഇന്നലെ വൈകുന്നേരം കണ്ടപ്പോൾ പറഞ്ഞിരുന്നു.

ര:—കാ:— ഇത് നമുക്ക തരമായി.

ഭു:—ദാ:— അതെ, ആചാൎയ്യർ വരുന്നവരെ വെടി പറഞ്ഞിരിക്കാം.

സാര:— അതിലും ഭംഗി ഈ തോട്ടത്തിൽ ചാഞ്ഞി പുഷ്പങ്ങൾ പറിച്ച് ആനന്ദിക്കുന്നതല്ലേ?

കോ:—രാ:— കണ്ടോ സൂത്രക്കാരിയുടെ വിദ്യ?

ഭു:—ദാ:— ഛേ! ഇതിലെന്താ സൂത്രവും വിദ്യയും?

ര:—കാ:— സാരഞ്ജിനിയുടെ വക്കീൽനാമം അവിടുത്തേക്കു തന്നിട്ടുണ്ടായിരിക്കാം.

ഭു:—ദാ:— ന്യായം പറവാൻ ഒരു വക്കീൽനാമം വേണമോ?

സാര:— മതി തൎക്കം നിങ്ങൾ ഇഷ്ടമുണ്ടെങ്കിൽ വരുവിൻ. ഞാൻ പൂന്തോട്ടത്തിൽ പോയി ആനന്ദിക്കട്ടെ. (ഇറങ്ങുന്നു)

ഭു:— ദാ:— (എഴുന്നേററ്) ഞാനും വരുന്നുണ്ട്. (ഇറങ്ങുന്നു)

ര:— കാ:— ചന്ദ്രികയെ പിരിഞ്ഞു ചന്ദ്രൻ ഇരിക്കില്ലല്ലോ.

സാര:— മതി ജ്യേഷ്ഠത്തി.

(ഭുവനദാസും സാരഞ്ജിനിയും തോട്ടത്തിൽ ഒരു ഭാഗവും, രത്നകാന്തിയും കോമളരാജനും മറെറാരു ഭാഗവുമായി സംഭാഷണം ചെയ്തുംകൊണ്ടു പൂക്കളിറുത്ത് ഉല്ലസിക്കുന്നു )

കോ:—രാ:— ഹേ മഹാ സുന്ദരി! നിന്റെ വിലാസങ്ങൾക്ക് എന്നു ഞാൻ പാത്രമാകും?

ര:— കാ:— ദൈവകടാക്ഷമുണ്ടെങ്കിൽ ഉടനെ ആവാം.

കോ:— രാ:— (പുഷ്പം അറുക്കുന്നു.) എന്റെ കയ്യിലുള്ള ഈ പുഷ്പത്തിന്റെ പരിമളം എത്ര വിശേഷം! നോക്കു. (രത്നകാന്തിയുടെ മൂക്കിന്നരികെ പിടിക്കുന്നു.)

ര:— കാ:— പ്രാണേശാ! ഈ പുഷ്പം ഭവാന്റെ കയ്യിലുള്ളതാകയാൽ അതിന്റെ സുഗന്ധം ഇരട്ടിച്ചിരിക്കുന്നു.

കോ:— രാ:— എന്നാൽ, ഇത് എന്റെ ഓമനയുടെ തലയിൽ ഞാൻ ചൂടിക്കാം.

ര:—കാ: (ലജ്ജയോടെ) അതിന്നെന്താ വിഷമം?

കേ: — ഓ: — (ചൂടിയ്ക്കുന്നു) പുഷ്പത്തിന്റെ ഭംഗി ഇപ്പോഴേ വൃദ്ധിയായുള്ളൂ.

ഉ: — ഓ: — (പുഷ്പമൂത്ത്, അതു നോക്കി സന്തോഷിച്ചുംകൊണ്ട്.)

ഗീതം ൨. ഇംഗ്ലീഷ് നോട്ട് — ആദിതാളം.

ഖണ്ഡങ്ങൾ.

ഉ-ഓ: — സരസിജാക്ഷി! കാണുന്നീ സുമവികാസശോഭയെ,
പരിചോടിന്നി തരുണമതിയിന്നാൾ മറിയ്ക്കുന്നതായിടിൽ
അതി കഷ്ടം! പരിമളം നശിച്ചു പോകില്ലേ?

സാര: — പ്രാണനാഥാ! “സാരസ്യമാമീ കുസുമവല്ലി നിന്നുടെ
പ്രാണ സ്നേഹ വാരിയാൽ വളർത്തിടുന്നതാകയാൽ
അതു വാടാ, ഗന്ധം നശിക്കാ, ദീനവത്സലാ!

ഉ-ഓ: — വാരണ ഗാമിനി മൊഴിയായി പാരതിൽ,
“സാരസ്യമെന്ന ചാരുനാമം പൂണ്ട ഭുവനസുന്ദരി!
എന്നു നിന്നധരാമൃതം പാനം ചെയ്യു ഞാൻ?

സാര: — പരമധന്യകന്മണയാൽ നിൻ ചരണസേവ ചെയ്യുവാൻ
പരിചോടിന്നി ധരണി തന്നിലുടനെ സാദ്ധ്യമായതും,
അതിനില്ല ഖേദ! വാഴ്കിലെന്നൻ പ്രിയനെ ചേർന്നിടാം.

ഉ-ഓ: — ഹേ! സാരജ്ഞേ! നിന്നോടുകൂടി സംഭാഷണം ചെയ്തിരിയ്ക്കുന്നതിൽ തന്നെ എത്ര സന്തോഷം ഞാൻ അനുഭവിയ്ക്കുന്നു.

സാര: — ശരി. അത് എനിയ്ക്കും അനുഭവമാണല്ലോ. പ്രാണേശാ! ശിവയോഗം വായിച്ചു കഴിഞ്ഞു ഇനി നമ്മെ എന്തു വായിപ്പിയ്ക്കുമോ?

ഉ-ഓ: — ആചാര്യർ വന്നാൽ അറിയാം. നമ്മുടെ പൂർവ്വീകന്മാർ ആത്മീകരക്ഷണത്തിനായി എഴുതിയിട്ട ഗ്രന്ഥങ്ങൾക്ക് അറ്റമുണ്ടോ?

സാര: — അറ്റമില്ലാതെ എഴുതിയിട്ടിട്ട് എന്താണു ഫലം? ഇത്രയൊക്കെ ഉണ്ടായിട്ടും ആയിരത്തിൽ ഒരാളെങ്കിലും ഇവയുടെ തത്വം ഗ്രഹിച്ച് ആത്മരക്ഷ ചെയ്യുന്നില്ലല്ലോ!

ഉ-ഓ: — പരമാർത്ഥം തന്നെ. നാം മുഴുവൻ ജപത്തിലും ധ്യാനത്തിലും കഴിച്ചുപോന്ന ഇന്ത്യാവാസികൾ ഇക്കാലം ഈ

ശരീരോപാസനാ വേണ്ടുംവണ്ണം ചെയ്യാത്തത് ആശ്ചൎയ്യം തന്നെ.

സാര:—നാം ഇനി പോയിരുന്നു വല്ലതും വായിയ്ക്കുയല്ലെ?

ഭു-ദാ:—അങ്ങിനെ ആകട്ടെ. പോകാം.

ഹേ! കോമളരാജാ കുട്ടരേ! ആചാൎയ്യർ എത്താറായി. വല്ലതും പോയി വായിയ്ക്കാം. വരുവിൻ!

ര-കാ:—തിരക്കുണ്ടെങ്കിൽ നിങ്ങൾ രണ്ടുപേരും പൊയ്ക്കൊൾവിൻ. ഞങ്ങൾ വന്നോളാം.

(സാരയും ഭുവനദാസനും പോയിരുന്നു വായിയ്ക്കുന്നു)

കോ-രാ:—"രത്നം" പറഞ്ഞ ഉത്തരം പററി.

ര-കാ:—പ്രാണനാഥാ! ഈ ചെമന്തി നോക്കൂ. ഇത് ഈ കുപ്പായത്തിൽ ഞാൻ കുത്തിവെയ്ക്കാം.

ആചാ:—(പ്രവേശിച്ചു ശബ്ദിയ്ക്കുന്നു.)

ര-കാ:—അയ്യോ! (പരിഭ്രമത്താൽ പുഷ്പം കയ്യിൽനിന്നു വീഴുന്നു.) ഗുരു എത്തിപ്പോയി.

(രണ്ടുപേരും പോയിരിയ്ക്കുന്നു.)

ആചാ:—(ആത്മഗതം) ഇവർ രണ്ടുപേരും കാട്ടിച്ചെന്നിരുന്നതു ഞാൻ കണ്ടിട്ടില്ല എന്നാണു വിചാരം. ഇവരുടെ കളികളെ കവിഞ്ഞതായി ഞാൻ പലപ്പോഴും കാണുന്നുണ്ട്. (ചെന്നിരിയ്ക്കുന്നു)

നാലുപേരും:—ഗുരോ! നമസ്കാരം.

ആചാ:—ശുഭമസ്തു. (രത്നകാന്തിയേയും കോമളരാജനേയും നോക്കിക്കൊണ്ടു) കുഞ്ഞുങ്ങളേ! നിങ്ങൾ തോട്ടത്തിൽപോയി നേരംപോക്കു പറയാതെ വായനയിൽതന്നെ സമയം കഴിച്ചായിരിയ്ക്കാം. നല്ലത്. (പുറവും നോക്കി) യോഗശാസ്ത്രം വായിച്ചു കഴിഞ്ഞുവല്ലോ. ഇനി മറെറാരു ഗ്രന്ഥം വായനയ്ക്ക് എടുക്കുന്നതിനു മുമ്പായി ഞാൻ നിങ്ങളെ ഒന്നു പരീക്ഷിയ്ക്കുട്ടെ. ശ്രദ്ധിച്ചു കേൾപ്പിൻ!

"ക്രിയായുക്തസ്യ സിദ്ധിസ്യാൽ
അക്രിയസ്യ കഥം ഭവേൽ
ന ശാസ്ത്ര പാഠ മാത്രേണ
യോഗ സിദ്ധിഃ പ്രജായതേ."

കോമളരാജ! ഈ ശ്ലോകത്തിന്റെ അൎത്ഥം കേൾക്കട്ടെ.

കോ-രാ:—ഗുരോ! ഇതിന്റെ അൎത്ഥം നല്ലവണ്ണം പറവാൻ സാധിയ്ക്കുമെന്നു തോന്നുന്നില്ല.

ആചാ:—ശോകാന്തി! നീ പറയൂ.

ശ-കാ:—(ആത്മഗതം) എന്തൊക്കെയോ ഇന്നാൾ പറയുന്നതു കേട്ടിരുന്നു. അതൊക്കെ തലയിലാക്കിവെയ്ക്കുന്നതിൽപരം ബുദ്ധിമുട്ട് എന്താണ്? (അറിയാത്ത നിലയിൽ നില്ക്കുന്നു.)

ആചാ:— ഉം. ഉം. ഭുവനദാസാ! ഇതിന്റെ അൎത്ഥം പറയുക.

ഭു-ദാ:—വേദോക്തമായ യാഗാദി ക്രിയയോടുകൂടിയവന്നു സിദ്ധിയുണ്ടാകുന്നു. ശാസ്ത്രം മാത്രം പഠിച്ചു് അറിവുണ്ടായതു കൊണ്ടു മോക്ഷം സിദ്ധിയ്ക്കയില്ല.

സാര:—അതല്ല ഗുരോ! ഈ ശ്ലോകത്തിന്റെ അൎത്ഥം ഈവിധം എടുത്തുകൂടയോ?

ആചാ:—എങ്ങിനെ, എങ്ങിനെ കേൾക്കട്ടെ.

സാര:—"ക്രിയാ യുക്തസ്യ" എന്ന പദത്തിനു "യാഗാദിക്രിയയോടു കൂടിയവൻ" എന്നു് അൎത്ഥം കല്പിക്കേണമോ? അതു് അസംബന്ധമല്ലേ? "അഹിംസാ പരമോ ധൎമ്മഃ" ഹിംസകൂടാതെയിരിയ്ക്കുന്ന ധൎമ്മമാണു മുഖ്യധൎമ്മം, എന്നു പറഞ്ഞിരിയ്ക്കുന്നു. എന്നു മാത്രമല്ല, ദേവീഭാഗവതത്തിൽ,

"ദ്വിജൈൎഭോഗ രതൈൎവ്വേദേ
ദൎശിതം ഹിംസനം പശോഃ."

(അൎത്ഥം) തിന്നാൻ താൽപൎയ്യമുള്ള പട്ടന്മാരാൽ വേദത്തിൽ പശുഹിംസ വിധിയ്ക്കപ്പെട്ടിട്ടുള്ളതാണെന്നും പറഞ്ഞിരിയ്ക്കുന്നു. അതുകൊണ്ടു "ക്രിയാ യുക്തസ്യ" എന്ന പദത്തിനു "മനോമാലിന്യത്തെ നീക്കുന്ന ഈശ്വരസ്തുതി, ധ്യാനം മുതലായ പരോപദ്രവരഹിതക്രിയയോടുകൂടിയവന്നു" എന്നാണ് അൎത്ഥം കല്പിയ്ക്കേണ്ടതു്.

ആചാ:—വളരെ സന്തോഷം! വളരെ സന്തോഷം! ഭുവനദാസ് പറഞ്ഞ അൎത്ഥത്തിലും ഭംഗികൂടുക അമ്മു പറഞ്ഞതിലാണ്. അവൻ അത്ര ആലോചിച്ചില്ല.

കേംപ്പിൻ! ഇനി നിത്യം ഇവിടെ വന്നു വായിക്കേണമെന്നില്ല. വിവരം ഞാൻ മഹാരാജാവോടു സമയം പോലെ ഉണർത്തിച്ചുകൊള്ളാം.

ഉ-ദാ:—(ആത്മഗതം) ഇവൾ ഈ വിധം ഒരർത്ഥം പറയേണ്ടതില്ലായായിരുന്നു. (പ്രകാശം) ആചാര്യരേ! കൊച്ചുതമ്പുരാട്ടിയും ഞങ്ങളും ദിനം വരുന്നതായാൽ അന്യോന്യം വായിച്ചും തർക്കിച്ചും പഠിക്കാമല്ലോ.

സാര:—(ആത്മഗതം) എന്റെ കഷ്ടകാലത്തിന്നായിട്ടോ ഞാൻ ഇങ്ങിനെ കൊണ്ടുത്തുടങ്ങിയതു്! (പ്രകാശം) ഉദയനദാസ് പറഞ്ഞവിധം ആവാമോ ഗുരോ?

ആചാ:—വേണ്ടതാളു. കേംപ്പിൻ! നിണക്കും ഉദയനദാസ്സനും ദൈവകൃപയാൽ ബുദ്ധിജ്ഞാനവൈഭവാദികൾ വേണ്ടുവോളം ഉണ്ടു്. കോമളരാജാ! നിന്റെ അച്ഛൻ കൊങ്കണേശന്ന് അനേക ഗുരുവരന്മാരുണ്ടു്. എങ്കിലും നീ എന്നോടുകൂടി വായിച്ചാൽ വിദ്യ കേമമായുണ്ടാകുമെന്നു കരുതി ഇവിടെത്തെക്കയച്ചു. നീ ഉദാസീനതകൊണ്ടു കാലം കഴിച്ചു. ഇതിനാൽ ഞാൻ വ്യസനിക്കുന്നു. താരകാന്തി! നിണക്കും വിദ്യയിൽ തൃഷ്ണയില്ല. നീയും കോമളരാജനും അതിലേക്കു് ഇനിയെങ്കിലും പ്രത്യേകദൃഷ്ടിവെക്കേണം.

നിങ്ങൾ നാലുപേർക്കും യൌവനം തികഞ്ഞിരിക്കുന്നു. മാസത്തിൽ നാലോ, അഞ്ചോ തവണ ഞാൻ വന്നു വായനയിൽ ഉണ്ടാകുന്ന സംശയം തീർത്തുകൊള്ളാം. കേട്ടോ എല്ലാരും?

എല്ലാവരും:—കല്പനപോലെ.

ആചാ:—നിങ്ങൾ നാലുപേരേയും ജഗദീശൻ കടാക്ഷിക്കട്ടെ.

നിങ്ങൾ പോയി സുഖമായി വസിപ്പിൻ
തങ്ങൾ തങ്ങളുടെ മന്ദിരസീമ്നി
മംഗലം ഭവതു ദൈവ വിചാരേ
ഭംഗമെന്നിയെ ഭവിഷ്യതു തോർത്തും.

സമയം അതിക്രമിക്കുന്നു. ഞാൻ പോകുന്നു. കുഞ്ഞുങ്ങളേ! നിങ്ങൾക്കും പോകാം. (പോകുന്നു)

കോ-രാ—(താരകാന്തിയോട്) മനോമണിയേ! ഇങ്ങിനെ വന്നു കലാശിച്ചുവല്ലോ.

ഗീതം ൬. ചെഞ്ചുരുട്ടി—രൂപകം.

### പല്ലവി.

നാഥേ! നളിനലോചനേ!

### അനുപല്ലവി.

എന്തു കഷ്ടമീവിധം ബന്ധുരാംഗി വന്നതു
ബന്ധമെന്തഹോ ഹന്ത മൽ പ്രിയേ! (നാഥേ)

### ചരണങ്ങൾ.

ഇദ്ദിനത്തിൽ സൽഗുണ നിർദ്ദയനായ് തീർന്നിതു
വിശ്രമായതി! ഭളേ! കാൺകഴൽ. (നാഥേ)
സാരംഗിനി വാക്യത്താൽ പാരമഴൽ പൂണ്ടു നാം
വേറിട്ടമാറായി കാരുണ്ണി ശുഭേ! (നാഥേ)
മോദമോടെമാതുനാം മേദിനീപതിസുതേ!
സാദരം വാണ കാതര നേത്രേ! (നാഥേ)
നാരിബുദ്ധികൊണ്ടുനിൻ മാറകത്തിൽ നിന്നുടൻ
മാഞ്ഞു പോകുമോ നിൻപ്രിയമെല്ലാം? (നാഥേ)

ര-കാ__പ്രാണനാഥ! ഇത് എന്തു കഥയാണ്?

ഗീതം ൭. ബിഹാഗ്—ആദിതാളം

### പല്ലവി.

വേണ്ടഹോ വൃഥാ പരിഭവം വേണ്ടഹോ വൃഥാ.

### അനുപല്ലവി.

ഇതവരനാകെയാണെന്നോർത്തു കരുതിക്കൊള്ളുക മാനസേ
പ്രാണേശാ നീമമവരൻ മമവരൻ മമവരൻ അതിനില്ല വാദം
(വേണ്ടഹോ)

### ചരണം.

എറിയുമഗ്നി കീഴുമയെന്ന വരികിലുമെൻ വാക്കിനു
വന്നിടുമോ അന്തരം അന്തരം അന്തരം മമബന്ധുരാംഗേ (വേണ്ടഹോ)

ഉ-രാ— ജഗന്മോഹനേ! ഇനി നിത്യം കാണ്മാൻ ഇടയില്ലാത്തതുകൊണ്ടു വ്യസനിക്കുന്നു.

ഗീതം ൮. ചെഞ്ചുരുട്ടി—രൂപകം.

### പല്ലവി.

അന്നമേ! നാം വേറിടേണ്ടും സംഗതി വന്നു

### അനുപല്ലവി.

ധന്യശീലേ! നിൻവിയോഗം എങ്ങിനെ സഹിപ്പൂ (അന്നമേ)

അനുപല്ലവി.

ഗുണമാലെ! വനലോല കുരംഗിലെ!
നിന്നധരമല്ലൊ തൊണ്ടിതൻ സമാനം.

ചരണം.

മറിമാൻ മിഴി! നിൻകോമളാധരമ നൽ
പുള്ളുതൻ കടിപ്പാൻ സംഗതി വരുന്നാകിൽ
അത്ഭുതമി പ്രപഞ്ചത്തിലത്രെതന്നെ
മമ മാനസത്തിലുന്നീടുന്ന ബാലെ!

ഞാൻ ഒരു രാജകുമാരനായിരുന്നുവെങ്കിൽ വ്യസനിപ്പാനിടയില്ലായിരുന്നു.

സാറ—ജീവനാഥാ! എനിക്കു നിന്നിൽമീതെ രാജകുമാരനില്ലാ. എന്തിനു വ്യസനിക്കുന്നു. കൂടക്കൂടെ കാണാമെല്ലോ.

ഗീതം ൭ ഹിന്തുസ്ഥാനിതോടി—ആദിതാളം

പല്ലവി.

ശങ്കകളെന്തിനു പ്രാണനാഥാ!

അനുപല്ലവി.

സൂര്യനില്ലെന്നാൽ താരസമാന
വാരിജം വികസിപ്പതുണ്ടോ? (ശങ്കകളെ)

ചരണം.

കതിരവൻ നീതാൻ താമരയിവളാൻ
കരുതുക നാമിത്തരമേ. (ശങ്കകളെ)

പ്രാണകാന്താ! നേരം വൈകി. ഇനി പിരിയുകയല്ലേ?

ഉ-രാ—പ്രിയതമേ! അപ്രകാരമാവാം (രണ്ടുപേരും പോകുന്നു.)

---

അങ്കം ൨.

---

(രംഗം ൩. അനന്തശയന ആരാമം. അ. ശ. രാജാവും പത്നിയും ഇരിക്കുന്നു.)

(കട്ടൻ പൊന്തുന്നു.)

രാജാവ്—വല്ലഭെ! സാറയുമിനിയുമായി തോട്ടത്തിൽ നിന്നു ഇന്നലെ ചെയ്ത സംഭാഷണം കേൾക്കുമ്പോൾ ആഹ്ലാദം ജനിക്കുന്നു. അവളുടെ ബുദ്ധിവൈഭവം ആശ്ചര്യം! അതിനനുസരിച്ച രൂപലാവണ്യവും ഉണ്ടു.

രാജ്ഞി — ബുദ്ധി എത്രയുണ്ടായിട്ടെന്താണ്? അവൾ ഒരു സ്ത്രീ അല്ലയോ? ഘടത്തിൽ വെച്ച ദീപമെന്നല്ലേ കരുതാൻ തരമുള്ളു. കഷ്ടം! അവൾ ഒരു പുത്രനായിരുന്നുവെങ്കിൽ എത്ര പ്രകാശിക്കുമായിരുന്നു.

രാജ — വിദ്യ സ്ത്രീയിലായാലും പ്രകാശിക്കും, കേൾക്കു. ശൃംഗാരമഞ്ജരി ഹേതുവാൽ കാളിദാസൻ എത്ര നിലയ്ക്കെത്തി. കൂടാതെ രാമായണം ഭാരതം മുതലായ പുരാണഗ്രന്ഥങ്ങൾ നോക്കു. എത്രയോ സ്ത്രീകൾ അവരവരുടെ കാന്തന്മാൎക്കു അവസ്ഥാനുസരണമായും കാലോചിതമായും ഓരോരോ ഉപദേശങ്ങൾ കൊടുത്തതായി കാണുന്നു. ചൂഡാല അവളുടെ ഭൎത്താവിനു വിദ്യ ഉപദേശിച്ചതായി വാസിഷ്ഠത്തിൽ വിസ്തരിച്ചിട്ടുണ്ടു. ഈ കാലാവസ്ഥ നോക്കുന്നതായാൽ തന്നെ സൂൎയ്യാസ്തമനമില്ലാത്തതായ ബ്രിട്ടീഷ് സാമ്രാജ്യ കിരീടാധിപതിയും, ഭാരതഖണ്ഡ ചക്രവൎത്തിനിയും, രാജശിരോമണിയും, ദീനബന്ധുവും ആയിരിക്കുന്ന നമ്മുടെ വിക്ടോറിയ ചക്രവൎത്തിനി സ്ത്രീ അല്ലയോ? കൂടാതെ, സ്ത്രീകൾ പുരുഷന്മാൎക്കു തുല്യം ഉയൎന്ന പരീക്ഷകളിൽ ജയപ്രാപ്തി സിദ്ധിച്ചതായി കാണുന്നില്ലേ?

രാജ്ഞി — വിദ്യ സ്ത്രീകളിൽ പ്രകാശിക്കേണമെങ്കിൽ ഭൎത്താവ് സാരഗ്രാഹിയായിരിക്കേണ്ടേ? അല്ലാത്ത ഭാഗം സ്ത്രീക്കു സ്വാതന്ത്ര്യമില്ല.

രാജ — സാരജ്ഞിനിയെ ഒരു വിദ്വാനു വിവാഹം ചെയ്തു കൊടുക്കണം, ഇത്രയല്ലേ വേണ്ടു.

രാജ്ഞി — ശരി, ശരി. അനുജത്തിക്കോ വൈകിയതു?

രാജ — ഇതുവരെ ഉണ്ടായ സംഭാഷണത്തിന്റെ സാരം ഇതോ? രത്നകാന്തിയെ ഉദ്ദേശിച്ച പ്രസ്താവത്തിൽ വരാത്തതിനാൽ അവളെ കൊണ്ടു ഒന്നും സംസാരിപ്പാൻ ഇടയായില്ല.

സേവകൻ — (പ്രവേശിക്കുന്നു) സ്വാമിൻ! ആചാൎയ്യർ വന്നു സമയം പാൎത്തുനില്ക്കുന്നു.

രാജ — അദ്ദേഹത്തെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവന്നാലും.

സേവ — സ്വാമിൻ. (പോകുന്നു)

രാജാ:— ഛേ! സംഭാഷണം എവിടെ നിൎത്തിയെന്നു ഓൎമ്മയുണ്ടായിരിക്കും. രത്നകാന്തിയെ കുറിച്ച് ഒന്നും പറവാൻ സംഗതിയായില്ല. പറയുന്നതായാൽ, അവൾ അവിവേകിനിയും, പ്രപഞ്ചാസക്തയും, ധൎമ്മവിഷയങ്ങളിൽ കാംക്ഷയില്ലാത്തവളും, വിദ്യയിൽ വിമുഖിയും എന്നാണ് എന്റെ അഭിപ്രായം. പുത്രിമാരുടെ ഗുണദോഷാദികൾ അധികമായി അറിവാനിട മാതാക്കന്മാൎക്കല്ലേ?

രാജ്ഞി:— ഇവിടുന്ന് ഉണൎത്തിച്ചതു വാസ്തവം തന്നെയാണ്.

(ആചാൎയ്യൻ പ്രവേശിക്കുന്നു.)

ഗീതം ൯. ബിഹാഗ്— ആദിതാളം.

പല്ലവി.

ധൎമ്മം ശിക്ഷിക്കും സകല ജനത്തിനും

അനുപല്ലവി.

നിൎമ്മലമൂൎത്തേ! നീ മേൽക്കുമേൽ ഉണൎക. (ധൎമ്മം)

ചരണം.

നിന്നടി മലൎക്കൂപ്പി യാചിച്ചിടുന്നേൻ സദാ
മന്നിലെഴയാം നിന്റെ ദാസൻ ഞാൻ
ഭക്തി മാനസേ ജനിക്കുവാൻ വഴിപോലെ
ശക്തി നൽകിടണേ മുക്തിപ്രദായക! (ധൎമ്മം)

രാജാ:— ഇതാ നമ്മുടെ ആചാൎയ്യർ വരുന്നു.

(രാജാവും പത്നിയും തൊഴുതു നിൽക്കുന്നു.)

ആചാ:— ശുഭമസ്തു. ശുഭമസ്തു.

രാജാ:— ഈ ആസനത്തെ അലങ്കരിച്ചാലും. ഇവിടുന്ന് എഴുന്നെള്ളുകയാൽ ഞങ്ങൾ ധന്യന്മാരായി.

(എല്ലാവരും ഇരിക്കുന്നു.)

ആചാ:— തിരുമുഖങ്ങൾ കാണുകയാൽ ഞാനും ധന്യനായി. ഇവിടുത്തെ സമയം വിലപിടിച്ചതാകയാൽ വന്ന കാൎയ്യം ഉടനെ ഉണൎത്തിക്കാം. ഇന്നു ഞാൻ യോഗശാസ്ത്രത്തിൽനിന്ന് ഒരു ശ്ലോകം വ്യാഖ്യാനിക്കാനായി ഉപവനദാസനു കൊടുത്തു. അവന്റെ വ്യാഖ്യാനത്തിൽ സാരജ്ഞനിക്കു സംശയം ജനിച്ചിട്ട് അവൾ വേറെ ഒരു വിധത്തിൽ വ്യാഖ്യാനിച്ച്

അവയാം കണ്ട അൎത്ഥം മററാതിലും നന്നായിരുന്നു. ഇതിനാൽ ഉണ്ടായിരുന്ന സന്തോഷാതിരേകത്താൽ വിവരം മുഖദാവിൽ ഉണൎത്തിപ്പാനായി ഇവിടേയ്ക്കു പോന്നതാണ്. മേലിൽ അവയാം സ്വന്തമായി വായിച്ചാൽ മതി. തോന്നിടുന്ന സംശയങ്ങളാം ഞാൻ കൂടക്കൂടെ വന്നു തീൎത്തു കൊടുക്കാം. അവളോടുകൂടി രത്നകാന്തിയും വായിക്കട്ടെ. എനിക്കു ഇത്രമാത്രമേ ഉണൎത്തിപ്പാനുള്ളു.

രാജാ:— അവിടുത്തെ അനുഗ്രഹംതന്നെ സാരങ്ഗിനിയുടെ ബുദ്ധിനൈപുണ്യത്തിനു കാരണം.

ആചാ:— ദൈവം നിങ്ങളെ കടാക്ഷിക്കട്ടെ. ഞാൻ വരട്ടെ.

(പോകുന്നു.)

(രാജാവും പത്നിയും എഴുന്നേററ് ആദരവുകാട്ടി ഇരിക്കുന്നു.)

രാജാ:— പ്രാണനാഥേ! 'സാരയെ'ക്കൊണ്ടു നമ്മുടെ ആചാൎയ്യരുടെ വാക്കു കേട്ടില്ലേ? ഹാ! ഞാൻ അവളെക്കുറിച്ച് ഏററവും ആനന്ദിക്കുന്നു. രത്നകാന്തിയെ സംബന്ധിച്ചേടത്തോളം ആചാൎയ്യർ കുറഞ്ഞൊന്നു മാത്രമേ പ്രസ്താവിച്ചിട്ടുള്ളു എങ്കിലും, ഞാൻ അവളെപ്പററി പരിതപിക്കുന്നു.

രാജ്ഞി:— അതിന്നു കാരണമില്ല. അവളെ ഒരു വിദ്വാനായ മഹീപതിക്കു വിവാഹം ചെയ്തുകൊടുത്താൽ അവളും ഗുണോൽകൃഷ്ടയായി ഭവിക്കും.

രാജാ:— പ്രിയതമേ! ഇവർ രണ്ടുപേരും മനസാ വല്ലവരേയും വരിച്ചിട്ടുണ്ടോ?

രാജ്ഞി:— (മന്ദസ്മിതം ചെയ്യുന്നു.)

രാജാ:— എന്താണ് ഒരു മന്ദഹാസം? വല്ലതും അറിയുമെന്നുണ്ടോ? കേൾക്കട്ടെ.

രാജ്ഞി:— ഗീതം ൧൦. ബിഹാഗ്— ആദിതാളം.

പല്ലവി.

ക്ഷിതിപതേ! എൻപതേ! മതിമുഖിമാർ സ്ഥിതി

അനുപല്ലവി.

മതിയരികിലോൎത്താൽ സുലളിതലതാസമം. (ക്ഷിതി)

ചരണം.

അരിമയില്ലെന്നാകിലും ഒരുമരം
അരികെ കണ്ടാൽ ചേരുമാ വൃക്ഷേ
അരിമയോടു മരുവുന്നതെന്നാലോ
അതിലൊരു വല്ലി ചേർന്നണയില്ലയോ? (ക്ഷിതി)

രാജാ:— ശരി, ശരി. ആകട്ടെ, പൂർണ്ണമായി മനസ്സിലായില്ല.

രാജ്ഞി:— രത്നകാന്തി കോമളരാജനെ വരിച്ചിരിക്കുന്നു. സാരഞ്ജിനി ഒരു വിദ്വാനേയും ആണ്.

രാജാ:— ഓ ഹോ! വിദ്വാൻ ആരാണെന്നു നമുക്ക് ഊഹിക്കാം ) നല്ലത്, വിദ്വാനായ ഒരു മകനേയും ലഭിച്ചു. സംവത്സരാലോചനാസഭ അടുത്തുണ്ട്. ഈ കാര്യം ഒന്നാമതായി തീർച്ചപ്പെടുത്തിയ ശേഷമേ മറെറാരു കാര്യം നോം വിചാരണ ചെയ്കയുള്ളൂ.

രാജ്ഞി:— നാഥ! ഈ വാക്കുകൾ എന്നെ സന്തോഷിപ്പിക്കുന്നു.

(കർട്ടൻ വീഴുന്നു.)



—:o:—

അങ്കം 1.

—

രംഗം 4.

അനന്തശയനരാജാവിന്റെ സംവത്സരാലോചനാ സഭ.

| | | |
|---|---|---|
| മന്ത്രി (ഇരിക്കുന്നു) | സിംഹാസനം | സേനാപതി (ഇരിക്കുന്നു) |
| ആചാര്യർ (ടി) | | സർവ്വാധികാര്യക്കാർ (ടി) |
| ദ്വാരപാലൻ (നില്ക്കുന്നു) | | ദ്വാരപാലൻ (നില്ക്കുന്നു.) |

(കർട്ടൻ പൊങ്ങുന്നു.)

രാജാ:— (പ്രവേശിക്കുന്നു.)

(എല്ലാവരും എഴുന്നേററ്)— അനന്തശയനമഹാരാജാധിരാജൻ ജയ ജയ.

(എല്ലാവരും ഇരിക്കുന്നു.)

രാജാ:— ഹേ മന്ത്രിപ്രവരാ! നമ്മുടെ പ്രജകൾക്കു ക്ഷേമം തന്നെയോ?

മന്ത്രി— തിരുമേനിയുടെ കൃപയാകുന്ന ചന്ദ്രികാ പ്രജാക്ഷേമങ്ങളാകുന്ന കുമുദങ്ങളെ വികസിപ്പിച്ചുംകൊണ്ടിരിയ്ക്കുമ്പോഠം അവരുടെ ക്ഷേമത്തെപ്പററി ഉണൎത്തിയ്ക്കേണ്ടുന്നതുണ്ടോ?

ഗീതം ൧൧. ശ്രുദ്ധമുഖാരി— ആദിതാളം.

മാനനമതമിലം പുകഠംകൊണ്ടിട്ടും നരവരമകുടമണേ!
തവകൃപയാലി നവനിസമസ്തം ബഹുഗുണമിയലുന്നു.
വിളവുകളെല്ലാം സമുചിതവൎഷാൽ തെളിവൊടു വിലസുന്നു,
പുളകിത തനുവായ് തീൎന്നിതു ഭുവനം അഖിലവുമിന്നുമുദാ.
പരഭൃത മൊഴിമാർ പതിവ്രതമാരായ് നിജപതി രൂപത്തെ
ഉത്തരമോരാൽ സ്മരണം ചെയ്തുഥ ധരണിപ! വാഴുന്നു.

ഗീതം ൧൨. ശ്രുദ്ധമുഖാരി— ആദിതാളം.

രാജാ:—അയി മധുരംനിൻ വിനയവചസ്സാൽ മമ മന തളിരിന്നു
കളകമിയന്നതി വികസിതമായി സചിവ ശിരോമണിയേ!
മതിമോഹന തര ഗുണമതിനതി ജവ കതിരകളുണ്ടെന്നാൽ
ചന്ദ്രതയുള്ളൊരു സാദ്ധ്വിയെന്നിയെ അളുവാത പോയിടുമോ?
എന്നതുൎപായിച്ചു നിന്നെവെടിഞ്ഞാലെന്നുടെ കാൎയ്യമെന്തോ!
ഒന്നു നടക്കുമോ മനോവനാകിലും ഉന്നതിമേവുമോ?

സേനാ:— ഭവാൻ കല്പിച്ചതു ശരിയാണ്.

രാജാ:— ഠ! വേണ്ടതില്ല, നമുക്ക് ഇന്ന് ഈ സഭയിൽവെച്ച് അനേകവിഷയങ്ങഠം ആലോചിപ്പാനുണ്ട്. അതിന്നുമുമ്പായി ഒരു വിശേഷകാൎയ്യം ഈ സഭമുമ്പാകെ വെയ്ക്കുന്നു. അതായത്— നമ്മുടെ പുത്രിമാൎക്ക യൌവനം തികഞ്ഞിരിയ്ക്കുന്നു. അവരെ ഇനിയും കന്യകാവൃത്തിയിൽ വെപ്പാൻ വിചാരിയ്ക്കുന്നില്ല. വേളി കഴിച്ചുകൊടുത്താൽ സന്തോഷമായി.

മന്ത്രി:— സ്വാമിൻ! ഇതിനെന്താ വിഷമം. തിരുമേനിയുടെ ഇഷ്ടം ഒന്നുണ്ടായാൽ മതി.

സേനാ:— ഇവിടത്തെ ആശ്രിതനായ കൊങ്കണരാജാവിൻെറ മകൻ 'കോമളരാജൻ' സരസനാണ്. മഹിഷാസുരനൃപൻ ബഹു യോഗ്യനും രസികനും ആകുന്നു. മഹാരാഷ്ട്രനൃപൻ തരക്കേടില്ല.

രാജാ:— പക്ഷെ, നമ്മുടെ കുമാരികഠം ഇന്നിന്നവരെ വിവാഹം കഴിയ്ക്കണമെന്നു നോം കല്പിയ്ക്കയില്ല. മേയന്തി, ഇന്ദുമതി, മുതലായ സ്ത്രീരത്നങ്ങഠംക്ക യഥേഷ്ടം വരിയ്ക്കേണ്ടുന്ന സ്വാതന്ത്ര്യം

ന്നുണ്ടായിരുന്നുവല്ലോ. ഈ കാലത്തിൽ അധികപക്ഷക്കാരും വിപരീതം പ്രവർത്തിക്കുകയാണ്. എന്നാൽ നമ്മുടെ പുത്രിമാർക്ക് ആരാരെ വരിപ്പാൻ ഇഷ്ടമുണ്ടോ, അവരെ വരിച്ചുകൊള്ളട്ടെ, എന്നെ നമുക്കു ഭാവമുള്ളു.

സച്ചി:—നാം പൂർവ്വീകസമ്പ്രദായം അനുഷ്ഠിക്കുന്നു എങ്കിലും, അതു പുതുനടവടിയാണെന്ന് അഭിപ്രായപ്പെടാൻ പലരും ഉണ്ടാകും.

മന്ത്രി.—എങ്ങിനെ അഭിപ്രായപ്പെട്ടാലെന്താണ്? നാം പ്രവർത്തിക്കുന്നതു ധർമ്മാനുസരണമായിരിക്കണം.

രാജാ:—ശരി, ധർമ്മകാംക്ഷ മാത്രമേ നമുക്കുള്ളു.

"അസ്ഥിരേണ ശരീരേണ
യോസ്ഥിരൈശ്ച ധനാദിഭിഃ
സഞ്ചിനോതി സ്ഥിരം ധർമ്മം
സ ഏകോ ബുദ്ധിമാൻ നരഃ"

(അർത്ഥം) അസ്ഥിരമായിരിക്കുന്ന ശരീരംകൊണ്ടും, അസ്ഥിരങ്ങളായിരിക്കുന്ന ധനാദികൾകൊണ്ടും, സ്ഥിരമായിരിക്കുന്ന ധർമ്മത്തെ ഏവൻ സമ്പാദിച്ചുകൂട്ടുന്നുവോ, അവനാണ് ബുദ്ധിമാനായ മനുഷ്യൻ.

മന്ത്രി:—എന്നാൽ— രൂപലാവണ്യസമ്പന്നയായിരിക്കുന്ന രത്നകാന്തിയും, വിദ്യാധനാദിവിശിഷ്ടയായിരിക്കുന്ന സൗദാമിനിയും, ആരാരെ വരിപ്പാൻ തീർച്ചയാക്കിയിരിക്കുന്നു എന്ന് അരുളിച്ചെയ്താൽ കൊള്ളാമായിരുന്നു.

ഗീതം ൧൩. ഗാര—ആദിതാളം.

പല്ലവി

രാജാ:—കൊണ്ടുവരണം പുത്രനെ മമ രത്നകാന്തി താൻ

അനുപല്ലവി

മതി തന്നിൽ മോദമായ് പതിയാക്കിനാൾ സുത (കൊ)

ചരണം.

പരിതോഷമോടു "സാദരം തന്മനതളിരിനാലഹോ!
വരണം ചെയ്യിനി മന്ത്രിപുത്ര ഭുവനദാസനെ. (കൊ)

ഹേ! സഭാവാസികളേ! വിവാഹശേഷം ഭുവനദാസ

ഹോടുകൂടി സാരഞ്ജിനിയെ രാജ്യഭരണമേല്പിച്ചു നമുക്കു യോഗനിഷ്ഠയ്ക്കു നിര്വ്വാണം ചെയ്യേണമെന്നാണ് ഭാവം.

ആചാ:—ബഹുവിശേഷം; കൊള്ളാം. കൊള്ളാം. മുഹൂര്ത്തം അടുത്തുണ്ട്.

മന്ത്രി:—ദേവന്റെ കൃപാകടാക്ഷത്തിന് അടിയന്റെ പുത്രന് എന്നും പാത്രമാണെന്നു ബോധമുണ്ട്. എങ്കിലും ഈ അപരിമിതമായ ശ്രേയസ്സ് അവനും ഈ ദാസനും ഭാഗ്യമുണ്ടായെല്ലോ എന്നുവെച്ച് ആശ്ചര്യപ്പെടുന്നു.

ആചാ:—ആശ്ചര്യപ്പെടാന് ഒന്നും ഇല്ല. പൂര്വ്വീകചരിത്രങ്ങളെ നോക്കുവിന്!

രാജാ:—ശരിയാണ് ആചാര്യരുടെ വചനം. ഹേ! മന്ത്രി! ഈ ബാന്ധവംകൊണ്ടു നമുക്കാണു ഭാഗ്യം. വിദ്വന്മകുടശിരോമണിയായിരിക്കുന്ന ഒരു പുത്രനെ ജഗദീശന് ദാനംചെയ്തു എന്നേ പറയേണ്ടതുള്ളു.

സര്വ്വാ:—സര്വ്വാംഗസുന്ദരിയായ രമാകാന്തി കോമളരാജനെ മനസാ വരിച്ചതും ഭംഗിയായി. അദ്ദേഹത്തിന്റെ അച്ഛന് നമുക്ക് ഒരു ബന്ധുവും ആകുന്നു.

രാജാ:—എന്നാല് അടുത്ത മുഹൂര്ത്തത്തിന്നുതന്നെ സ്വയംവരം നിശ്ചയിക്കാം. വേണ്ടുന്ന ഒരുക്കങ്ങള് ചെയ്യാലും.

മന്ത്രി:—അരുളപ്പാടുപോലെ.

രാജാ:—നല്ലതു്. ഇനി നോം മറ്റുള്ള കാര്യങ്ങള് വിചാരണ ചെയ്യുക.

മന്ത്രി:—കല്പനപോലെ. (രാജ്യറിക്കാര്ഡുകള് എടുത്തു നോക്കുന്നു) തിരുമേനിയുടെ കീഴ്ക്കാരായ എല്ലാ രാജാക്കന്മാരും തൃപ്പാദത്തിങ്കലേക്ക് എത്തിക്കേണ്ടുന്ന കപ്പം ഒപ്പിച്ചു എന്നു കാണിക്കുന്ന ഖജാന്ജിയുടെ രേഖകള് കിട്ടി. എന്നാല് കര്ണ്ണാടരാജന് കപ്പം എത്തിച്ചില്ലെന്നു മാത്രമല്ല, വിവരം ബോധിപ്പിക്കുകയുംകൂടി ചെയ്തു കാണുന്നില്ല.

സേനാ:—ഹ ഹാ! ഞാന് സംശയിച്ചതുപോലെ തന്നെയായി. കാര്യവശാല് അദ്ദേഹത്തെ ഈയിടെ കാണ്മാന് ഇടയായി.

അന്ന് എന്നോടു കാരണത്താൽ രസക്ഷയം കാട്ടിയെന്നു തോന്നി.

സേവ:— (പ്രവേശിച്ചു) ജയ ജയ മഹാരാജൻ! ഒരു തിരുവെഴുത്തിതാ കന്നടത്തിൽനിന്ന് അയച്ചിരിക്കുന്നു.

രാജാ:—മന്ത്രി! അതു പൊളിച്ചു വായിക്കാം.

മന്ത്രി:—(പൊളിച്ചു വായിക്കുന്നു.)

മഹാരാജപൂജിതരാജമാന്യരാജശ്രീ

അനന്തശയനമഹാരാജാവിന്നു കന്നടരാജാവിന്റെ ലേഖനം:— അങ്ങെ ദ്വിതീയപുത്രിയായ സാരങ്ഗിനിക്കു വിദ്യാവൈഭവവും രതിയെ ജയിക്കുന്നതായ സൌന്ദൎയ്യവും ഉണ്ടെന്നു നമുക്ക് അറിവുണ്ടായിട്ടാണ് നോം ആഗ്രഹിച്ചതു്. അതിനെ കേവലം അങ്ങുന്ന് അനാദരിച്ചിരിക്കുന്നു. ആ കന്യകാരത്നത്തെ നമുക്കു തന്നെ വിവാഹം കഴിച്ചുതരേണമെന്നു ഒരിക്കൽക്കൂടി നോം അറിയിച്ചുകൊള്ളുന്നു. പത്തു ദിവസത്തിലകം അനുകൂലമായ മറുവടി കിട്ടാത്ത ഭാഗം നോം കൊല്ലംതോറും ഏല്പിക്കുന്ന കപ്പം തരികയില്ലെന്നു മാത്രമല്ല, നമ്മുടെ വീരചതുരംഗപ്പടയെ അയച്ചു, യുദ്ധംചെയ്തു അനന്തശയനം കീഴടക്കുന്നതാണെന്നും അറിയിച്ചിരിക്കുന്നു. ഇതിൽ നമ്മുടെ കയ്യൊപ്പും മുദ്രയും വെച്ചിരിക്കുന്നു.

എന്ന് കന്നടരാജൻ സോമണ്ണരു.

മന്ത്രി:—(കോപത്തോടെ) ആശ്ചൎയ്യം! ധിക്കാരത്തിന്റെ വണ്ണമോ ഇതു്! "ഡംഭം നാശത്തിന്നു മുൻഗാമിയാണല്ലോ."

സേനാ:—(കോപത്തോടെ) ഹേ! കന്നടശഠ! മാനുഷാധമാ! നിന്റെ ഡംഭാചാരവിലാസമോ ഇതു്! രാജശിരോമണിയായിരിക്കുന്ന നമ്മുടെ രാജാവിന്നു ഈ രീതിയിലോ എഴുതിയതു്! ഉം, ഉം.

രാജാ:— സേനാധിപതേ! ക്ഷമിക്കൂ. നമ്മുടെ ദ്വിതീയപുത്രിയെ ദുൎബ്ബുദ്ധിയായ കന്നടനു വിവാഹം കഴിച്ചുകൊടുക്കില്ലെന്നു നോം മുമ്പുതന്നെ തീൎച്ചപ്പെടുത്തിയ കാൎയ്യമാണ്. കൂടാതെ ഇപ്പോഴും വേറെ വിധങ്ങളാലോചിച്ചും ക

ഴിഞ്ഞു. അതല്ലാത്ത ഭാഗമായാലും ഈ വക അഹമ്മതി ധൎമ്മത്തിന്നു പോരായ്കയാൽ നിൎത്തൽ ചെയ്യേണ്ടതുമാണ്. അതിനാൽ യുദ്ധത്തിന് ഉടനെ വട്ടം കൂട്ടുകയല്ലാതെ നിവൃത്തിയില്ല.

സേനാ:—അടിയന്റെ ബാഹുപരാക്രമം കന്നടൻ അറിയാറായി.

രാജാ:—ദൈവം നമ്മെ വിജയികളാക്കിത്തീൎക്കട്ടെ!

മന്ത്രി:—വേണ്ടുന്ന ഒരുക്കത്തോടുകൂടി കന്നടത്തിൽ നാം പ്രവേശിച്ചു യുദ്ധം ചെയ്യാൻ അവസരമില്ല. അതിനാൽ കന്നടസൈന്യം ഇവിടെവന്നു നമ്മോടെതിൎക്കുമ്പോൾ തടുത്തുനിൎത്തി അപജയപ്പെടുത്തുന്നതാണ് ഉത്തമം. അതിലിടയ്ക്കു വേണ്ടപ്പെട്ട ഒരുക്കങ്ങൾ ശീഘ്രം ചെയ്യുകയല്ലേ?

രാജാ:—അതാണു നല്ലതു്.

സേനാ:—(ഗൗരവത്തോടെ) ഇവിടുത്തെ കരുണാകടാക്ഷത്താൽ അടിയൻ പ്രവൎത്തിയ്ക്കുന്നതു് ഉടനെ കാണാം.

ആചാ:—മഹാരാജാധിരാജൻ! ഭവാനെ ജഗദീശൻ കടാക്ഷിക്കട്ടെ!

രാജാ:—നോം ഇപ്പോൾ സഭ പിരിയുക. (നില്ക്കുന്നു)

മറ്റെല്ലാവരും: (എഴുന്നീറ്റു തൊഴുതുംകൊണ്ട്) മഹാരാജാധിരാജൻ! ജയ ജയ!

രാജാ:—(പോകുന്നു)

(മറ്റെല്ലാവരും പോകുന്നു)

---

## അങ്കം 2. രംഗം 1.

കന്നടസേനാധിപതി, സൎവ്വാധികാൎയ്യക്കാർ,
ഭടൻ, മററും പട്ടാളക്കാർ കന്നടത്തിൽനിന്നു
അനന്തശയനത്തേക്കു യുദ്ധയാത്ര ചെയ്യുന്നു.

ഗീതം ൧൪. മാൎച്ചു—ആദിതാളം.

സേനാ:— നടാ നടാ നടാ ഝടിതിയായിഹ
പട പൊരുതി നാം അടിമയാക്കിവാം. (നടാ)

അനന്തശയനരാജാവു് എന്തു കരുതി നമ്മുടെ നൃപാത്മജന് അദ്ദേഹത്തിന്റെ പുത്രിയെ കല്യാണം ചെയ്തു കൊടുക്കുന്നില്ല?

മന്ത്രി:—അദ്ദേഹത്തിന്റെ ബുദ്ധിമോശമെന്നു പറവാനില്ല. ശക്തിയുടെ പ്രാപ്തിക്കുറവു തന്നെയാണ്. അതിനാൽ അനന്തശയനകിരീടാധിപതിയായി വാഴാൻ നമ്മുടെ സ്വാമിക്കു് ഇടവരും. കണ്ടുകൊൾക.

സർവ്വാ:—അതിനെന്തു സന്ദേഹം? ശൂരപരാക്രമികളായ പട്ടാളങ്ങളും അതി കേമമായ പടക്കോപ്പുകളും ഉള്ളതിനാൽ ഒരു നിമിഷംകൊണ്ടു് അനന്തശയനം പിടിച്ചടക്കാം.

കല്പിച്ചയച്ച ദൂതന്മാർ തിരിച്ചുവന്നു വേണ്ടപ്പെട്ട അറിവു തന്നില്ലല്ലോ. ഫാൾംട്ട് സ്റ്റേണ്ട് അററ് ഈസ്.

മന്ത്രി:—ജയം പ്രാപിക്കുന്നതുകൊണ്ടായോ? വന്ന കാര്യം മറന്നോ? ഒന്നാമതായി സാരംഗിനിയെ തിരുപാദത്തിലേക്കു സമർപ്പിക്കണം. ദൂതന്മാരെ ഉടനെ കാണാതിരിക്കില്ല.

സേനാ:—ഏതായാലും രാജാവു നമ്മുടെ വീര്യം ഗ്രഹിക്കാറായി. എടുക്കാം തോക്കു, നടക്കാം വലത്തോട്ടു, ലെഫ്റ്റ് റൈററ്.

(എല്ലാവരും പാടിക്കൊണ്ടു നടക്കുന്നു)

ശേഷശയനത്തിൽ വാസം ചെയ്യുന്ന
ശൗരിരാജനീ പാദമേ ഗതി.
(നാട)

മന്ത്രി:—ഇപ്പോൾ നാം അനന്തശയനത്തിൽ എത്തി; എങ്കിലും വഴിക്കു തടസ്ഥം യാതൊന്നും നേരിട്ടില്ല.

സേനാ:—ഇനി ഒന്നും നേരിടുകയും ഇല്ല. ഒരു സമയം അനന്തശയനർ ഓടിക്കളഞ്ഞതായിരിക്കാം. എന്നാൽ വൈഷമ്യമില്ലായിരുന്നു.

മന്ത്രി:—ഈ കുന്നിൽനിന്നു് അനന്തശയനം മുഴുവൻ അതാ കാണുന്നു. (സൂക്ഷിച്ചു നോക്കിക്കൊണ്ടു) രാജാവിന്റെ കോട്ട എവിടെ?

സേനാ:—ഫാൾംട്ട് സ്റ്റേണ്ട് അററ് ഈസ്. കുഴൽ (Telescope) എടുത്തു നോക്കിൻ.

മന്ത്രി:—(കുഴൽ എടുത്തു നോക്കി ഏതാനും കണ്ടു എന്നു നടിച്ചു്)

ഹേ സഖെ! ആ കാണുന്ന അരയാൽ വൃക്ഷത്തിന്ന് ഇട ത്തായി പിടിച്ച് ഒന്നു നോക്കുവിൻ. (കുഴൽ കൊടുക്കുന്നു)

സേനാ:—(കുഴൽ വാങ്ങി നോക്കിക്കൊണ്ടു) വരിവരിയായി നിൽക്കുന്ന ഉന്നതവൃക്ഷങ്ങൾ കണ്ടാൽ നട്ടുവളൎത്തിയവപോലെ തോന്നുന്നു. അത്രയുമല്ല, തീൎപ്പുകയും ധാരാളമുണ്ട്. കാക്ക മുതലായ പക്ഷികൾ അങ്ങുമിങ്ങും പറക്കുന്നു.

മന്ത്രി:—ഇവ എല്ലാം ഞാനും കണ്ടിരുന്നു. തീൎച്ച, കോട്ട അതു തന്നെ. നാം ജാഗ്രതയായി പോകാം.

സേനാ:—അതാണ് നല്ലത്. ഷോൾഡർ ആംസ്, ഹൈറ്റിറൈറ്റ്, ക്വിക് മാൎച്ച്.

(എല്ലാവരും പാടിക്കൊണ്ടു നടക്കുന്നു)

മന്നിടമതി ധന്നതിയാളും
കന്നടരാജൻ തന്നനുഗ്രഹാൽ.

മന്ത്രി:—കോട്ടയ്ക്കു സമീപം എത്തിയിരിക്കുന്നതിനാൽ നാം അല്പം വിശ്രമിക്കുകയല്ലെ?

ക-സേ:—അപ്രകാരം ആവാം. ഹാൾട്ട് സ്റ്റേണ്ട് അറ്റ് ഈസ്.

ദൂതൻ:—(പ്രവേശിക്കുന്നു) നാലാൾ ഞങ്ങൾ പോയതിൽ മൂവരേയും അനന്തശയനമന്നവന്റെ കിങ്കരന്മാർ പിടിച്ചു കെട്ടിക്കളഞ്ഞു. ഞാൻ ഉപായത്തിൽ ഓടിപ്പോന്നു.

മന്ത്രി:—(കോപത്തോടെ) കഥ പറയുന്നതു വഴിയെ ആവാം. സമയം കളയേണ്ട. എന്തറിവു കിട്ടി?

ദൂതൻ:—അനന്തശയനരാജാവിന്നു കോപ്പു കൂട്ടുവാൻ സമയം കിട്ടാത്തതിനാൽ നിഷ്പ്രയാസേന ജയിക്കാം.

ക-സേ:—നല്ലത്. ബെറ്റാലിയൻ സ്റ്റഡി, ഷോൾഡർ ആംസ്, സ്ലോ മാൎച്ച്.

(പിന്നിൽ കട്ടൻ പൊങ്ങുന്നു)

---

## അങ്കം 2. രംഗം 2.

അനന്തശയനകോട്ടയിൽ സൈന്യങ്ങൾ നിൽക്കുന്നു.

ക-സേ:—സൂക്ഷിസ്സുണേ! ഇനിയും അടുത്തുചെല്ലുക, ഹാൾട്ട്. (എതിൎസൈന്യത്തെ കണ്ടിട്ടു) ഹേ! മാന്യയോധന്മാരെ! ന

പുംസേകന്മാരെ! ശീഘ്രം കോട്ടയൊഴിഞ്ഞു ദേഹരക്ഷ ചെയ്തു കൊൾവിൻ.

ഗീതം ൧൭. നവരസം—ആദിതാളം.

പല്ലവി.

വരിക വരിക നരപാലാധമ! (വരിക)

അനുപല്ലവി.

ധീര ധീരനതി വീരനതെന്ന നിൻഘോരവിചാരമിതെല്ലാം
ദീനമമേ! ആഹവത്താൽ, വീരനെന്നാൽ (വരിക)

ചരണം.

പ്രാണഹാനി തവ സേനകൾക്ക മമ
ഊനം നിനക്കും വന്നീടും,
ഹീനമതേ! വന്നിടനീയിന്നരികിൽ (വരിക)

അ-സേ:—ഹേ മൂഢമതികളെ! നിങ്ങൾ രാജനീതിയും ധൎമ്മവും കാംക്ഷിക്കുന്നവരാണെങ്കിൽ യുദ്ധസന്നാഹത്തിന്നു വേണ്ടുന്ന സമയം ഞങ്ങൾക്കു തരികയില്ലായിരുന്നുവൊ? എന്നാലും ഞങ്ങളുടെ പരാക്രമം കണ്ടാലും.

ഗീതം ൧൮. കമാശി—രൂപകം.

പല്ലവി.

ശീഘ്രമുപസേനയോടു നിഷ്ഠുരമായ്
പടപൊരുതാം നതിസഹസാ (ശീഘ്ര)

അനുപല്ലവി.

ഇഷ്ടമോടെ വന്നണഞ്ഞ കന്നടമന്നവ സൈന്യമേ
നന്നിതു ഉന്നയമിങ്ങിനെ (ശീഘ്ര)

ചരണം.

പ്രാണനിന്നു വേണമെന്നാൽ, ദീനമന്യേ പോകനിജപുരമതിൽ
ആണെന്നാകിൽ വാരം കാണ്ക നീ,
അടലിന്നവ്വണ്ണംതവ പടയുടെമുടിയും കൊടിയും ഒടിയും (ശീഘ്ര)

ക-സേ:—ഇതൊക്കെ തോക്കിന്നിരയാകാനുള്ളു മാൎഗ്ഗമെന്നു ധരിച്ചുകൊൾക. ഹേ നീചമതികളെ! വായടക്കു.

രണ്ടുഭാഗവും യുദ്ധം ഘോരമായി ചെയ്യുന്നു:
കോട്ടവാതിലുകൾ പൊളിഞ്ഞു വീഴുന്നു.
കന്നടസൈന്യം അകത്തുകടക്കുന്നു.

ഗീതം ൧൯. ഖമാക്ക്—ആദിതാളം.

പല്ലവി.

കന്നടേന്ദ്രനിന്നു ജയം വന്നു ചേൎന്നു കാണുക.

അനുപല്ലവി.

കനിവിലുമതിയശസ്സിലുമിനിമേലോ
മാനിനാവും ചെയ്യട്ടെ. (കന്ന)

ചരണം.

അമിതകൃത്ത്വകാൽ കൊടികളേറ്റി ആടിപ്പാട്ടുപോകാം നാം
സമയംതെല്ലും പോക്കിടാതെ നൃപനെ പുകഴ്ത്തി
ഘോഷം ചെയ്യിൻ. (കന്ന)

രത്നകാന്തിയേയും പട്ടാളക്കാരേയും ഒരു സന്യാസിയേയും തടവുകാരാക്കി പുറത്തു കൊണ്ടുവരുന്നു.

ക-മന്ത്രി:—രാജാവിനേയും, പത്നിയേയും, മകൾ സാരങ്ഗിനിയേയും, മന്ത്രിസേനാധിപതിമാരേയും കണ്ടില്ലല്ലൊ.

ക-സേ:—സിപ്പായിമാർ പോയി ഒന്നുകൂടി തിരഞ്ഞുവരട്ടെ. നാം അനന്തശയനരാജാവിന്റെ സഭാമണ്ഡപത്തിൽ പോയി കാര്യവിചാരണ ചെയ്യാം.

(എല്ലാവരും പോകുന്നു)

കോമളരാജന്റെ കൈ പിടിച്ചുംകൊണ്ടു ഉവനദാസ് കോട്ടയിൽനിന്ന് ഇറങ്ങിവരുന്നു.

കോ-രാ:—(നെഞ്ഞുതടവി കരഞ്ഞുംകൊണ്ട്) അയ്യോ! അയ്യോ!

ഉ-ദാ:—ഹാ ഭഗവാനെ! നിന്റെ കരുണയാൽ ഒരുവിധം രക്ഷപ്പെട്ടു. സഖേ! കോമളരാജ! സ്വസ്ഥനാകണെ.

കോ-രാ:—അയ്യോ! രത്നകാന്തി! നീ എവിടെ? അയ്യോ! നെഞ്ഞു പൊട്ടുന്നു.

ഗീതം ൧൮. കാംബോജി—ആദിതാളം.

പല്ലവി.

എങ്ങുപോയെൻ മാനേ! അംഗനാമണിയേ!

അനുപല്ലവി.

എങ്ങിനെ സഹിപ്പൂ നിന്റെ വിയോഗം. (എങ്ങു)

ചരണം.

ആനന്ദമയാരമ്യ! കണ്മണി! സുശീലേ!
എന്നു കാണും ബാലേ! നിൻ മുഖകമലം. (എങ്ങു)

ഉ-ദാ:—എടോ! ഇങ്ങിനെ ആവേശം കാട്ടിയാൽ അപകടത്തിൽ പെടും. നാം വേഷം മാറി പോകാം.

കോ. രാ:— എന്തു വേഷം ധരിക്കുന്നതാണ് നല്ലതു, പറകെ ടോ? നിലയില്ലാതെ ആകുന്നു.

ജ. ഖാ:— ഒരു സന്ന്യാസിവേഷം ധരിപ്പാനാണ് എന്റെ പുറപ്പാട്.

കോ. രാ:— ഒരു ശേട്ടുവിന്റെ വേഷം ഞാനും കെട്ടിക്കളയാം.

ജ. ഖാ:— (ആത്മഗതം) ഈ മാരണത്തിന്റെകൂടെ നടന്നാൽ ഞാനും മോശത്തിലാകും. (പ്രകാശം) എന്നാൽ നാം വേഷം മാറി വെവ്വേറെയായി പോകാം.

കോ. രാ:— അപ്രകാരം ആവാം.

(രണ്ടുപേരും പിരിയുന്നു)

——೦೦೫೦೦——

അങ്കം 2. രംഗം 3.

അനന്തരം ജയനഗരിയാലോചനാമണ്ഡപത്തിൽ ജയപ്രാപ്തന്മാരായ കന്നടസേനാധിപതിയും മന്ത്രിയും സർവ്വാധികാര്യക്കാരനും കാര്യവിചാരണ ചെയ്യുന്നു.

തടവുകാർ:— (സമീപത്തു നില്ക്കുന്നു)

ക. മ:— അനന്തശയനാരം മന്ത്രിയും മററും കോട്ടയുടെ പിൻഭാഗത്തിൽകൂടി ഒളിച്ചു പോയെന്നു മാത്രമെ ഒററുകാർ അറിവു തന്നുള്ളു. സാരങ്ഗിനിയെ കിട്ടാത്തതിനാൽ യുദ്ധം ജയിച്ചതിനുള്ള സന്തോഷം ഇല്ലാതെയായി.

ഭദ്രർ:— (സിപ്പോയി) സ്വാമിൻ! കോട്ടയിലുള്ളവരെ പിടിച്ചു കെട്ടുമ്പോൾ കൂട്ടത്തിൽ ഒരു സന്ന്യാസിയും അകപ്പെട്ടിട്ടുണ്ട്. അദ്ദേഹത്തിനു പ്രായം നന്നെ കുറയുന്നതുകൂടാതെ, കൈകളിൽ വളകളും കണ്ടു.

ക. സേ:— പിടിച്ചു മുമ്പിൽ നിൎത്തുക.

ഭദ്ര:— (തിരഞ്ഞു പിടിച്ചു മുമ്പിൽ നിൎത്തുന്നു) ഇതാ സന്ന്യാസി.

ക. മ:— ഹേ താപസശ്രേഷ്ഠ! ഭവാൻ ആരാണെന്നു അരുളിച്ചെയ്യാലും. ഈ പോൎക്കളത്തിൽ അകപ്പെടുവാൻ കാരണമെന്താണ്?

സന്ന്യാ:— (കരഞ്ഞു നില്ക്കുന്നു)

ക. മ:— സന്ന്യാസിമാൎക്ക് ഇഹലോകചിന്ത വിധിച്ചിട്ടില്ല. കഷ്ടകാലത്തു വ്യസനിക്കുകയോ ശിഷ്ടകാലത്തു സന്തോഷിക്കുകയോ ചെയ്യുകയില്ല. പിന്നെ ഇവിടുന്ന് ഇപ്രകാരം വ്യസനിപ്പാൻ സംഗതി എന്തെന്നു കേൾപ്പാൻ ആഗ്രഹമുണ്ട്.

സന്ന്യാ:— (ആത്മഗതം) ഞാൻ സന്ന്യാസി തന്നെയാണെന്നു ഖണ്ഡിച്ചു പറഞ്ഞാലും, എന്നെ വിശ്വസിച്ച് എളുപ്പത്തിൽ വിട്ടയക്കുകയില്ല. അതിനാൽ ഇങ്ങിനെ പറയാം. (പ്രകാശം നമസ്കരിച്ചുംകൊണ്ടു) പ്രഭോ! ദ്രോഹിക്കരുതെ, ഞാൻ അനന്തശയനമഹാരാജാവിന്റെ മകൾ സാരങ്ഗിനിയാണ്.

ക. സേ:— ഓ ഹോ! സന്തോഷം, ബഹു സന്തോഷം!

ക. മ:— (ആത്മഗതം) ഈ കുമാരി നമ്മുടെ സ്വാമിയുടെ പത്നിയായിരിക്കേണ്ടവളാകയാൽ ഇങ്ങിനെ പറയാം. (പ്രകാശം) ഹേ കന്ന്യകാരത്നമേ! വ്യസനിക്കരുതു, ആശ്വസിക്കു. ഭവതി എന്റെ പുത്രിക്കു സമം.

സാര:— അച്ഛൻ യുദ്ധത്തിൽ തോറ്റുവെന്നു കണ്ടപ്പോൾ മഹാപാപിനിയായ ഞാൻ ഈ വേഷത്തിൽ ഓടിപ്പോവാൻ ശ്രമിക്കയായിരുന്നു. അപ്പോഴാണ് എന്നെ പിടികിട്ടിയതു്.

ക. മ:— ശുഭകാലമടുത്തു. ഒട്ടും വിഷാദിക്കേണ്ട.

ക. സേ:— സഖേ മന്ത്രി! വെറുതെ സമയം കളയരുതു. ഈ രാജകന്ന്യകയെ ഉടനെ തിരുമുമ്പാകെ കൊണ്ടുപോകാം.

സാര:— പ്രഭോ! എന്നെ രക്ഷിക്കേണെ.

ക. സേ:— ഓ രക്ഷിപ്പാൻ ആളെ ആക്കിത്തരാം.

(ഭൃത്യനെ നോക്കി) സിപ്പായി! രഥം കൊണ്ടുവരൂ.

ഭൃ:— കല്പനപോലെ. പോകുന്നു.

ക. മ:— അനന്തശയനപരിപാലനാൎത്ഥം സൎവ്വാധികാൎയ്യക്കാർ ഇവിടെ വസിക്കട്ടെ. ഈ കുമാരിയോടുകൂടി നമുക്ക സ്വദേശത്തേക്കു പോകാം.

ക. സേ— ഈ നിശ്ചയം ഭേഷായി. സൎവ്വാധികാൎയ്യക്കാൎക്ക് ഉപരാജാവായിരിക്കുന്നതു സമ്മതമെന്നു കരുതുന്നു.

ക. സൎവ്വാ:— നല്ലശിക്ഷ. സമ്മതമല്ലാതെ വരാൻ ഈ അവസരത്തിൽ പാടുണ്ടോ?

ക. മ:— ഈ തടവുകാരുടെ വിചാരണ നിങ്ങൾ ചെയ്തുകൊൾവിൻ. സുഖേന ഇവിടെ വാഴ്വാൻ ദൈവം സംഗതി വരുത്തട്ടെ.

ഭട:— (പ്രവേശിച്ച്) രഥം ഇതാ തെയ്യാറാക്കിയിരിക്കുന്നു.

ക. സേ:— (മന്ത്രിയുടെ ചെകിട്ടിൽ പറഞ്ഞശേഷം, സാരങ്ഗിനിയോടു കോപത്തിൽ) പിതാവിന്റെ രാജ്യം പോകാൻ ജനിച്ചവളേ! കണ്ണുനീർ വാർത്തതു മതി. നിന്നാൽ ഞങ്ങൾ എത്ര കഷ്ടപ്പെട്ടു, ക്ഷണത്തിൽ രഥത്തിൽ കയറൂ.

സാര:— (കയറാതെ കരയുന്നു)

ക. സർവ്വാ:— (ആത്മഗതം) ഇവളുടെ ജ്യേഷ്ഠത്തി ഈ വിധം ദുസ്സ്വഭാവം നമ്മോടു കാണിക്കയില്ലായിരിക്കും.

ഗീതം ൧൯. ഹിന്ദുസ്ഥാനി കാപ്പി—ആദിതാളം.

പല്ലവി.

സാര:— ആഹാ ജഗദീശ്വരാ! പരിപാലിക്കാം കരുണാനിധിയേ!

അനുപല്ലവി.

മാലകൾവാൻ സമാനിന്റെ കാലിണ പൂജയാളികളെ
ചാലവേ എൻ കൂട്ടിക്കപ്പതിവിധത്തിനോ ശിവനേ! (ആ)

ചരണം.

പൊട്ടിടുന്നേൻ ചിത്തമിന്നി ദുഷ്ടർ ചെയ്യും ക്രൂരതയാൽ
വിട്ടിടുന്ന ഭാവമില്ല ശിഷ്ടപാല! എൻ വിധിയോ! (ആ)
ബന്ധുവായതില്ലാതെയീ അന്ധകാര മതിലപ്പെട്ടേൻ
ബന്ധനം ചെയ്തീടുമിന്നി യമകന്മാരെൻ പാപമോ! (ആ)

ക. സേ:— എന്ത്, ദുഷ്ടേ! കയറൂ.
ഭടന്മാരേ! ഈ പിശാചിനെ രഥത്തിൽ വലിച്ചിടുവിൻ.

ഭട:— (പിടിപ്പാൻ തുനിയുന്നു)

സാര:— (രഥത്തിൽ കയറിക്കൊണ്ടു ഛീ ഛീ ദുരാത്മാക്കളേ! നിങ്ങൾ എന്നെ തൊടരുതു. ഞാൻ തന്നെ കയറാം.

ഭട:— എന്നാൽ കയറൂ. ഉം.

ക. സേ:— അപ്രകാരമാവാം.

ക. മ:— നാം കൂടെ കയറുകയല്ലേ.

(രണ്ടുപേരും കയറുന്നു)

ക. മ:— രഥം ഓടിച്ചാലും.

സൂ:— (രഥം ഓടിക്കുന്നു)

സാര:— ആഹാ ജഗദീശ്വരാ! (രോദിക്കുന്നു)

(കർട്ടൻ വീഴുന്നു)

---

## അങ്കം 2. രംഗം 4.

അനന്തശയന നഗരം.

(കന്നട ഉപരാജാവ് ഇരിക്കുന്നു.)

(കർട്ടൻ പൊങ്ങുന്നു)

ഉ. രാ:— രത്നകാന്തി, രത്നകാന്തി തന്നെ. അവളെ സ്വാധീനമാക്കണം. സാരങ്ഗിനിയെ രാജാവിന്നു പാടണമെങ്കിൽ സോദരിയെ ഉപരാജാവായ എനിക്കും കൊള്ളാം? (കൈ കൊട്ടുന്നു)

സേവകൻ:— (പ്രവേശിക്കുന്നു) റാൻ.

ഉ. രാ:— തെക്കെ അറയിൽ ഒരു സ്ത്രീയെ പൂട്ടിയിട്ടിട്ടുണ്ട്. അവളെ താമസിയാതെ ഇവിടെ കൊണ്ടുവരിക.

സേവ:— സ്വാമിൻ. (തൊഴുതു പോകുന്നു)

ഉ. രാ:— രത്നകാന്തിയോടു ചതുരുപായങ്ങളിൽവെച്ചു ഒന്നാമത്തേതുതന്നെ പ്രയോഗിക്കാം. മറ്റെല്ലാം തരംപോലെ ആകാം.

സേവ:— (രത്നകാന്തിയെക്കൊണ്ടു വിട്ടു) സ്വാമിൻ (പോകുന്നു)

ഉ. രാ:— ഹേ സുന്ദരീ! അടുത്തുവരൂ.

രത്നാ:— (അന്ധാളിച്ചു നില്ക്കുന്നു)

ഉ. രാ:— എന്താണ് ഒരു ഭ്രമം.

ഗീതം ൨൦. കമാശി—ആദിതാളം.

പല്ലവി.

ഭീതഭാവം മുഴുവൻ വെടിക നീ

അനുപല്ലവി.

അനവധി ഗുണഗണ മിയലും മാനിനീ മണി! (ഭീത)

ചരണം

ആമയം ഞാൻ വീശാം വാ മയിലേ!
അമിത സരസമതി രമണൻ ഞാനറികയി (മീര)

മതേ്ര! ശിക്ഷിക്കണമെന്നുവെച്ചു വരുത്തിയതല്ല. ഇവിടം വന്നിരുന്നാലും.

രത്നാ:—(ആത്മഗതം) ഇദ്ദേഹത്തെ മുഷിപ്പിക്കാതിരിക്കുന്നതു നല്ലതാണ്. ഏതായാലും എന്റെ അന്തൎഗ്ഗതം ഉടനെ അറിയിക്കരുത്. ഇങ്ങിനെ പറയട്ടെ—(പ്രകാശം)

ഗീതം ൨൭. കമാശി- രൂപകം.

പല്ലവി

കാക്കുക കാമ്യകൻ ആത്മബന്ധ പാൎത്തിടെന്നൊ നീ

അനുപല്ലവി

പാൎത്ഥല മതിലിയവലകം ഏഴകളെല്ലാ (കാക്ക)

ചരണം

മന്നിലതി മുന്നതമാം ധൎമ്മമെന്നം നീ
എന്നതമാം കൃതിനയിലു നന്നായി ബോധിയ്ക്കുൻ (കാക്ക)

ഉ: രാ:—ഞാൻ രക്ഷിച്ചുകൊള്ളാം; എന്താണു വിരോധം?

രത്നാ:—എന്നാൽ എന്നെ സ്വതന്ത്രയാക്കിയാലും.

ഉ: രാ:—അതുവും ചെയ്യാം.

രത്നാ:—ഇവിടത്തെ ദയക്കു പാത്രമായതിനാൽ ഞാൻ നന്ദിപറഞ്ഞുകൊള്ളുന്നു.

ഉ: രാ:—രാ! ഹോ! ഇങ്ങിനെയായാൽ മരണം നമ്മെ വേർപിരിക്കുന്നതുവരെ എത്ര നന്ദി പറയേണ്ടി വരും.

രത്നാ:—അതെന്താ! മരണം നമ്മെ വേൎപ്പിടുന്നതുവരെ എന്നെ കൂടെ നിൎത്താനോ ഭാവം? ഇതാണോ രക്ഷ? അസംബന്ധം പറയാതിരിപ്പാൻ അപേക്ഷ.

ഉ: രാ:—അസംബന്ധമല്ല. സംബന്ധം തന്നെ ആയിക്കളയാം.

ഗീതം ൨൮. തോഡിരുബാരി. ആദിതാളം.

പല്ലവി

പോകമാൻ മിഴി! നിന്നാൽ വലഞ്ഞീടുന്നഹം

ആനന്ദപല്ലവി

നിന്നാൽ വലഞ്ഞീടുന്നു കന്നൽ മിഴിയോമലേ!
ധന്യോഹം! ധന്യോഹം! ധന്യോഹം അനുരാഗിണി! (നിന്നാൽ)

ചരണം

പഞ്ചശരനിന്നെന്നെ അഞ്ചാതെ കൊന്നീടുന്നു
ചഞ്ചലം, ചഞ്ചലം, ചഞ്ചലം, പാദലായതി (നിന്നാൽ)

കാമദേവന്റെ ഈ പീഡയിൽനിന്ന് എന്നെ രക്ഷിച്ചാലും.

രത്നാ:—ഒരാളെ മനസാ വരിച്ചിട്ട് മറ്റൊരാളിൽ പ്രേമം എങ്ങിനെ ജനിക്കും? എന്നോടു ദയയുണ്ടെങ്കിൽ അദ്ദേഹത്തെ വേളി കഴിച്ചു തന്നാലും.

ഉ: രാ:—നല്ല കാൎയ്യം, ഇതുകൊണ്ട് എന്റെ ആഗ്രഹം സാദ്ധ്യമായോ? സ്ത്രീകൾക്കു ബുദ്ധികുറയും, കേൾക്ക. നാം ഇപ്പൊഴിരിക്കുന്നതു ഭവതിയുടെ പിതാവിന്റെ രാജ്യത്താണ്. അദ്ദേഹത്തിനു രാജ്യനഷ്ടം സംഭവിച്ചു, എങ്കിലും, ഭവതിക്കു സുഖത്തിനു ഭംഗം ഉണ്ടായിട്ടില്ല. നല്ല കാലം വരുത്തേണമെന്നു വെച്ചു ജഗദീശൻ ഭവതിയെ എന്റെ അധീനത്തിൽ അകപ്പെടുത്തിയിരിക്കുന്നു. അതിൽനിന്നുണ്ടാകുന്ന ഫലം അനുഭവിപ്പാൻ വൈമുഖ്യം കാണിക്കുന്നതു ദൈവവിരോധമാണെന്നു പറയേണ്ടതില്ലല്ലൊ.

രത്നാ:—(ആത്മഗതം) കോമളരാജനെ എന്നു കാണും, കല്യാണമെന്നുണ്ടാകും, ഇതെല്ലാം ആരറിഞ്ഞു! അതിനാൽ ഇങ്ങിനെ പറയാം. (പ്രകാശം) ജഗദീശന്റെ ഇഷ്ടത്തിന് ആരും വിപരീതം പ്രവൃത്തിക്കരുത്. എനിക്കു വളരെ ചാഞ്ചല്യമുണ്ട്.

ഉ: രാ:—പ്രിയെ! അതു ഞാൻ തീൎത്തുതരാം. (പിടിപ്പാൻ തുനിയുന്നു)

രത്നാ:—(കൈ തട്ടുന്നു) ദയ ചെയ്തു വിവാഹം കഴിക്കുന്നതിനു മുമ്പു തൊടരുത്.

ഉ: രാ:—(ചിരിച്ചുംകൊണ്ട്) സ്ത്രീ പുരുഷന്മാർ അന്യോന്യം കാമിച്ചു കൈ പിടിക്കുന്നതല്ലേ വിവാഹം? കൊച്ചുകുട്ടികളുടെ കൈ പിടിക്കുന്നതാണോ വിവാഹം? കഷ്ടം! ഇന്ത്യാവാസികൾ ഈവക അന്ധപരമ്പരാസമ്പ്രദായത്തിൽനിന്ന് എന്നു വേൎപ്പെടും!

രത്നാ:—ഇവിടുന്ന പറഞ്ഞതു ന്യായമാണ്; എങ്കിലും, * * *

ഉ: രാ:—മതി "എങ്കിലും" (കൈ പിടിക്കുന്നു)

ഗീതം ൨൩. ബിഹാഗ്—ആദിതാളം.

പല്ലവി

നാഥേ! നിന്നൊടുകൂടി മോദിയൊടുഞാൻ

അനുപല്ലവി

മന്നിടം തന്നിൽ ധന്യനായി വാഴ്‌വാൻ
സുന്ദരി നിൻ ദയ ഉണ്ടാവിച്ചു (നാഥേ)

ചരണം

ചിന്തകൾ കൂടാതന്തഃപുരമതിൽ
ബന്ധുരഗാത്രി! പോകനാമിപ്പോൾ (നാഥേ)

(കയ്യും പിടിച്ചു പോകുന്നു)

---

അങ്കം 2. രംഗം 5.

(കന്നട അരമനയിൽ രാജാവ് ഇരിക്കുന്നു.)

(കട്ടിൽ ചൊല്ലുന്നു)

ഗീതം ൨൪. ഹിന്ദുസ്ഥാനി കാപ്പി—ആദിതാളം.

പല്ലവി

മന്ത്രാലുംമൊഴി തന്നുടെ കൊതികൊം.
ബുദ്ധിമന്ത്രി എൻ സേനാപതിയുള്ളു പൃഷ്ഠികലന്നായ ഉടനെ

അനുപല്ലവി

നഷ്ടമതായോ! ശൂരതയോ വരർ ശത്രുകരെ ഇന്നായോ!

ചരണം

എത്ര വിത്തമിയ്യുദ്ധ വ്യയമിതു മിഥ്യയാകുമോ?
രാജസുതയെ വളഞ്ഞിടുമോ മത്സചിവർ
സ്വാസ്ഥത എന്നാലതിലൊരു വിധമിതിനിപ്പോൾ നാഥി ഗുണം

(ശ്രവിക്കുന്നു) ആരോ സംസാരിക്കുന്നു. മന്ത്രിയുടെ കണ്ഠമോ?

സേവ:—(പ്രവേശിച്ച്) സ്വാമിൻ! മന്ത്രിവരനും സേനാധിപതിയും ഇപ്പോഴും കാണ്മാൻ അവസരം പാർത്തുനില്ക്കുന്നു.

ക: രാ:—(പരിഭ്രമത്തോടെ) വേറെ ഇല്ലയോ?

സേവ:—ഒരു ചെറുപ്പക്കാരിയും ഉണ്ട്.

ക: രാ:—ശല്യമേ! അതു മുമ്പു പറയായിരുന്നില്ലേ? ഓടിപ്പോയി ഇങ്ങോട്ടു വരുവാൻ പറക.

സേവ:—കല്പനപോലെ (പോകുന്നു)

മന്ത്രി:—
സേനാ:— } (സാരംഗിനിയുമായി പ്രവേശിച്ച്)

ഗീതം ൨൫. അമീർകല്യാണി—ആദിതാളം.

പല്ലവി

മന്നവാ! നിൻ പദകമലം ശരണം ശരണം ശരണം ശരണം

അനുപല്ലവി

അന്നരുളിയ നവ്യോപായാൽ ഖിന്നനാമീ നരപതിയിൽ
വന്നതധിക കൃപയതിങ്ങാം (മന്നവാ)

ചരണങ്ങൾ

ഊനമെന്നിയെ ജയിച്ചു മാനിയെ കൈ പിടിച്ചു
വന്നോൻ പാദശരണമേവാൻ (മന്നവാ)

സേനാ:—ദീനാവനസുധീ! യുക്തികൊണ്ടും മഹിതമാം നിൻ കരുണ
കൊണ്ടും ഉടനെ നേടി സഫലമായി (മന്നവാ)

നിന്തിരുവടിയുടെ കടാക്ഷമുണ്ടെങ്കിൽ അടിയങ്ങൾക്ക് എന്താണ് അസാദ്ധ്യമായിട്ടുള്ളത്?

ക: രാ:—ഹാ! ഹാ! നാം ആനന്ദചിത്തനായി ഭവിച്ചു. സാരംഗിനിയുടെ സന്ദർശനത്തിനു നിങ്ങൾ സംഗതിവരുത്തിയല്ലോ. (ആത്മഗതം) സാരംഗിനീദർശനത്തിനു സംഗതി വരുത്തിയതുകൊണ്ടും തദാലിംഗനത്തിന്ന് ഇവരുടെ സംഭാഷണം വിഘ്നമായി വരുന്നതുകൊണ്ടും ഇവർ ഒരേ സമയത്തുതന്നെ എനിക്കു പ്രിയകാരികളും അപ്രിയകാരികളുമായിത്തീർന്നിരിക്കുന്നു. അതുകൊണ്ട് ഇങ്ങിനെ പറയുക തന്നെ. (പ്രകാശം) ഹേ! മന്ത്രിപുംഗവാ! സേനാപതേ! നല്ലത്, നല്ലത്; വളരെ സന്തോഷം. യുദ്ധപരിശ്രമംകൊണ്ടും അദ്ധ്വഖേദംകൊണ്ടും നിങ്ങൾ വളരെ ക്ഷീണന്മാരായിരിക്കുന്നു. ചെന്നു വിശ്രമിക്കുവിൻ!

മന്ത്രി:—എന്നാൽ വഴിയെ വന്നു കണ്ടുകൊള്ളാം. (പോകുന്നു)

(രണ്ടുപേരും പോകുന്നു)

ക-രാ:— ഗീതം ൨൬. വേങ്കട—രൂപകം.

പല്ലവി.

ഇവൾതാ നിവൾതാൻ സമരത്തിൻ ഹേതുഭൂതാ

അനുപല്ലവി.

ഭുവനെ സുമുഖി ഇവൾ താൻ

ചരണം

അവനിയതിലൊരു തരുണി ഇനി-
യവല യാകയില്ലെതിരായി നഹിമമ
പരമ ഭാഗ്യ മതരികെ വന്നിതു
തരുണി മണിയിവളരികെ വരികയാൽ (ഇവൾ)

ഹേ! കന്യകാരത്നമേ! ഇവിടെ വന്നിരിക്കാം. എന്താണൊരു ശങ്ക? വിരോധമില്ല. വരു! വരു! (അടുത്തു ചെല്ലുന്നു.)

സാര:—(മാറിക്കളയുന്നു)

ക: രാ:—അന്നമേ! പ്രയാണത്തിൽ വല്ല സുഖക്കേടും നേരിട്ടോ? വഴിയിൽവെച്ചു വല്ലവരും ഉപദ്രവിച്ചോ? വന്നിരിക്കാം വരു!

സാര:—(ആത്മഗതം) ജഗദീശാ! നിരാധാരയായ ഞാൻ ഇദ്ദേഹത്തോട് എന്തു പറയട്ടെ. (പ്രകാശം) മഹാരാജാവേ! ഈ അഗതി ദുഃഖിതയായിരിക്കുന്നു. മഹാരാജാവായിരുന്ന എന്റെ പിതാവു യുദ്ധത്തിൽ പരാജിതനായി. ഞാനും സോദരിയും അടിമകളായും ഭവിച്ചു. തത്തയെന്നും ചിത്താനന്ദത്തോടുകൂടി പറന്നു നടക്കുന്ന തത്തയെ കൂട്ടിലിട്ടടച്ചാൽ ജീവകാലം വ്യർത്ഥമാകുന്നു. അത്രമാത്രമല്ല, അത്യന്തം ദുഃഖത്തിന്നും പാത്രമാകുന്നു. അപ്രകാരം ഈ അഗതിയുടെ അവസ്ഥയും ആയിരിക്കുന്നു. ഹേ മഹാരാജാവേ! എന്റെ പിതാവിനാലോ എന്നാലോ എന്ത് അപരാധം ചെയ്യപ്പെട്ടു?

ക: രാ:—ഹേ! മനോമണിയേ! തത്തയുടെ കൌതുകംതന്നെ ബന്ധനത്തിന്നു കാരണം. അപരാധമല്ല.

ഗീതം ൨൭. മുഖാരി—ചാപ്പു.

പല്ലവി

കോമളാംഗി! ഇനിമേലിൽ രാജപത്നി നീയെടോ!

അനുപല്ലവി

കാമനെ നിന്നാമയങ്ങൾ നാമശേഷമാക്കും (കോമ

ചരണം

മന്നവരിൽ മുമ്പനാണി കന്നടനെന്നോർക്കനീ
വന്നിടുകെൻ സന്നിധൌ നീ ഖിന്നയാകാതോമലേ? (കോമ

ഹേ! സുശീലേ! നളൻ ദമയന്തിയെ ദർശിക്കുന്നതിന്നു മുമ്പായി എപ്രകാരം മനസ്സുകൊണ്ടു വരിച്ചുവോ, അപ്രകാരം ഞാൻ ഭവതിയെ വരിച്ചുപോയി.

സാര:—ഭവാൻ എന്നെ മനസ്സുകൊണ്ടു വരിക്കയാൽ, ഞാൻ അങ്ങയുടെ പത്നിയായി തീരേണമെങ്കിൽ ഞാൻ മനസാ വരിച്ചവൻ എനിക്കു പതിയായി തീരേണമെന്നുകൂടി അങ്ങുന്നു സമ്മതിക്കുന്നു. എങ്ങിനെ എന്നു വെച്ചാൽ—

"ആത്മവൽ സർവ്വ ഭൂതാനി
യഃ പശ്യതി സ പണ്ഡിതഃ"

(അർത്ഥം— തന്നെപ്പോലെ എല്ലാ പ്രാണികളേയും വിചാരിക്കുന്നവനാണ് അറിവുള്ളവൻ) അതിനാൽ—



ഗീതം ൨൭. ഖുശ്രോജ—രൂപകം.

പല്ലവി

വിട്ടിടുനീ കഷ്ടയാമി പൊട്ട പാപിയെ

അനുപല്ലവി

ശിഷ്ട പാലനായ ഭവാൻ ദുഷ്ടനാകൊല്ലാ (വിട്ടിടു)

ചരണം

മാനസെ വരിച്ചു മമ നാഥനെ കാണാൻ
മാനവേന്ദ്രാ! നിന്നടിയിൽ വീണിടാം വിഭോ! (വിട്ടിടു)

ക: രാ:— (ആത്മഗതം) ഇവളുടെ ബുദ്ധിശക്തി അതികേമം തന്നെ. തർക്കിച്ചു ജയിപ്പാൻ പ്രയാസം. ഈ വഴി വിട്ടു ചില ഉപായങ്ങൾ എടുത്തു നോക്കാം. (പ്രകാശം) കണ്മണി!

ഗീതം ൨൮. ചെഞ്ചുരുട്ടി—ആദിതാളം.

പല്ലവി

ഭാസുരാംഗി! ബാലേ! മദനാതുരനായെന്നെ

അനുപല്ലവി

മോഷണമെന്നോസഖി ആശയെ നിനവതു? (മോഷ)

ചരണങ്ങൾ

ഹാ! സഹിക്കാവല്ലെന്നു സുമശര താപം
സാഹസമെന്തിനെൻ ഹംസഗാമിനി! (മോഷ)
എൻപ്രിയ ആയീടിൽ സാധിക്കും സകലവും
നിൻപ്രിയമെന്നതെൻ പൊൻ സഖി!നിരൂപിക്കൂ (മോഷ)
കല്യേ! നിൻ മാനസം കല്ലിനോടൊക്കുമെ
വല്ലഭയായീടിൽ അല്ലൽനിനക്കില്ലഹോ! (മോഷ)

ഇനി അധികം പറവാനില്ല. നിന്റെ ഇപ്പോഴത്തെ അടിമസ്ഥിതിയേയും എന്റെ വാക്കനുസരിച്ചാൽ സിദ്ധിക്കാവുന്ന ഉന്നതപദവിയേയും ഒന്നാലോചിക്കുക.

സാര:— മഹാപ്രഭോ! രാജപത്നിയായിരിക്കുന്നവൾക്ക് ഉന്നതപ്രമോദകരങ്ങളായ നാനാവിധരസങ്ങളേയും അനുഭവിപ്പാൻ ഇടയുണ്ടെന്ന് എന്റെ കൌമാരം മുതൽക്കേ ഞാൻ അറിയുന്നു. മനുഷ്യജന്മത്തിൽ മനസ്സമാധാനം സിദ്ധിച്ചാൽ അദ്ദേഹത്തിനു സൌഖ്യം അതു തന്നെ. അതില്ലാഞ്ഞാൽ സകലം നിഷ്ഫലം. വാസിഷ്ഠത്തിൽ ഇങ്ങിനെ പറയുന്നു:—



"അന്തഃ ശീതളതായാം തു
ലബ്ധായാം ശീതളം ജഗത്
അന്തസ്തൃഷ്ണോപതപ്താനാം
ദാവദാഹമയം ജഗത്"

(അർത്ഥം) മനസ്സിനു കുളിർമ്മയുള്ളവനു ലോകം മുഴുവനും കുളിർത്തിരിക്കും. മനസ്സിൽ ആശകൊണ്ടു തപിച്ചിരിക്കുന്നവൎക്ക് ലോകം മുഴുവനും സന്താപകരമായിരിക്കും. അതിനാൽ രാജനീതി കാണിച്ചാലും.

ഗീതം നം- ഹരികാംബോധി—ആദിതാളം.

പല്ലവി

മന്നരിൽ മകുടമണേ! ധന്യമകുടനൃപ!

അനുപല്ലവി

തനയിയെ യാചിച്ചീടുനീ കനകേശോ! നമസ്കാരം
ഭൂപതേ! ഭൂപതേ! ഭൂപതേ! ഭൂപതേ! (മന്നരിൽ)

ചരണങ്ങൾ

എന്മനം വരിച്ചിട്ടുള്ള നാഥനെയും പ്രാണനാഥൻ
അരുമ കമല മിഴിതന്നെ കൺമുനയിൽ ചേർത്തിടുവാൻ
സാധുവേ! സാധുവേ! സാധുവെയയച്ചീടുനീ (മന്നരിൽ)

ഇന്നു ജീവനുള്ളകാലം അന്യനെ ഗ്രഹിക്കുന്നതു
വന്നിടുന്നതല്ല നൂനം നിശ്ചയമീ വാക്യം നൃപ!
പാഹിമാം, പാഹിമാം, കന്നടേശാ! പാഹിമാം. (മന്നരിൽ)

ക: രാ:—നീ ഇപ്പോഴും എന്റെ ഒരു പ്രജയാണ്. നിന്റെ ധർമ്മം എന്നോടു കാണിക്കാത്ത പക്ഷം രാജദ്രോഹകരാത്തിനു നീ ഘോരശിക്ഷ അനുഭവിക്കേണ്ടിവരും. അതിലും ഭംഗി നീ എന്നോടുകൂടി ചേരുന്നതാണ്.

സാര:—ഗീതം രാ. ഹിന്ദുസ്ഥാനി ചെഞ്ചുരുട്ടി രൂപകം.

പല്ലവി

വിശ്വനാഥാ! നിൻകരുണ ലേശമില്ലാതെന്നുദേവാ!

അനുപല്ലവി

സന്താപത്താൽ വെന്തിടുന്ന അന്തരംഗം ദീനബന്ധോ!
സ്വാന്തനാഥം വിടുകയോ! ഞാൻ എന്തു ചെയ്യു,മുപനോടു (വി)

ചരണങ്ങൾ

പ്രാണനാഥാ! ഭവനമേസാ! കൈ വെടിഞ്ഞോ സാധുവെ നീ
കേണുകൊണ്ടു വാണിടുന്നു കഷ്ടമായെൻ വിധിമതമോ (വി)
സുന്ദരാംഗാ! എന്റെ കാന്തം ചന്ദ്രസമം നിൻമുഖത്തെ
ഖിന്നയായിട്ടിനിയെത്ര മന്നിൽ ഞാൻ നടന്നിടേണ്ടു (വി)

ക: രാ:— ബാലേ! സന്താപത്തിനു കാരണമൊന്നും ഇല്ലല്ലോ.

ഗീതം രാ. കരഹരപ്രിയ. ആദിതാളം.

പല്ലവി.

എടോ സുമുഖി! കരവിരാഗാൽ ഉടലുതകി തൊട്ടുകൊണ്ടെ

സാര:— അരുതരുത ചതിയരുതേ തവ ചരിതം ബഹു ദുരിതം-

അനുപല്ലവി.

ക-രാ:— ദുരിതം സുമശരനാൽ വരും തരുണീമണേ വിരവിൽ
കരുതസുമാസ്ത്രനെന്നെ വന്നുകൊന്നിടുന്ന
മൂന്നു വന്നതിനാദരം തന്നിടുക ഇന്നു തന്നെ- (എടോ)

ചരണങ്ങൾ.

സാര:— ഇതു വിതമോ ക്ഷിതിപതിയേ! തവമതിയെന്തിതി കഠിനം
ധർമ്മശാസ്ത്രമെന്നതൊന്നു മെന്നറിയാതിതോ
ഇതയന്യേ ഇനിവിധം ചൊല്ലുവതു നരനാഥ നൃപ! (ഇതു)

ക-രാ:— സുചതനയേ! ഇതുസമയം തവകനിവേകിട മിവനായി
നിന്നുടയ ഭർത്തൃമി തൊന്നിനോടൊട്ടും കൂടാ
ഇനിമിഷം നിന്നധരം മധുപാനംചെയ്തിടും ഞാൻ.

(പിടിപ്പാൻ ശ്രമിയ്ക്കുന്നു)

സാര:— ഹാ ദ്രൌപദിയെ കാത്ത പരമാത്മാവേ! (കാടി മോഹിച്ചു വീഴുന്നു )

ക-രാ:— (അന്ധാളിച്ചു) ഹാ ഇങ്ങിനേയൊ ഭവിച്ചതു! സേവകാ!

സേവ:— (പ്രവേശിച്ചു) സ്വാമിൻ.

ക-രാ:— മന്ത്രിയെ ക്ഷണം കൂട്ടിക്കൊണ്ടു വരു.

സേവ:— സ്വാമിൻ! (പോകുന്നു.)

ക-രാ:— ഇനി ഇവളെ എന്തു ചെയ്യട്ടെ (തൊട്ടുകൊണ്ടു) ഹേ! സുന്ദരീ! സുന്ദരീ! ബോധം ലേശം ഇല്ല. (പോയിരിയ്ക്കുന്നു)

മന്ത്രി:— (പ്രവേശിച്ചു) ജയ, ജയ, കല്പിച്ചയച്ചത് എന്തിന്നോ?

ക-രാ:— ഇതാ നോക്കു. ഈ ദുഷ്ട നമ്മുടെ പത്നിയായിരിയ്ക്കില്ലെന്നു ഖണ്ഡിച്ചു പറയുന്നു. ഇവളെ വെട്ടികൊല്ലേണമെന്നു തോന്നി; എങ്കിലും, ഉർവ്വശി, മേനക, രംഭാദികളെ തോല്പിയ്ക്കുന്നതായ ഇവളുടെ അഴക് എന്നെ ഇവൾക്കു ദാസനാക്കി തീർത്തിരിയ്ക്കുന്നു. കുറേക്കാലം ചെന്നാലെങ്കിലും ഇവളുടെ മനസ്സു ഭേദപ്പെട്ടുമായിരിയ്ക്കാം. അതുകൊണ്ടു കടശാദ്രിയിലുള്ള നമ്മുടെ കാരാഗൃഹത്തിൽ ഇവളെ ഏകാകിനിയായി ഇടട്ടെ.

മന്ത്രി:— അരുളപ്പാടു പോലെ.

ക-രാ:— (പോകുന്നു)

മന്ത്രി:— ആരവിടെ?

സാര:— (ബോധം വന്ന് എഴുനീററു പരിഭ്രമത്തോടെ നിൽക്കുന്നു.)

സേവ:— (പ്രവേശിച്ചു) സ്വാമിൻ.

മന്ത്രി:— ഇവളെ കടശാസ്ത്രിജേലിൽ ഏകാകിനിയായി വെപ്പാൻ ഏല്പിച്ചു കൊടുക്കുക. (പോകുന്നു)

സാര:— ഹാ കഷ്ടം! അനന്തശയനമഹാരാജാധിരാജനായിരുന്ന എൻെറ പിതാവെ! നീയും എന്നെ വെടിഞ്ഞോ! പ്രിയ മാതാവേ! നിനക്കും എന്നെ കാണേണ്ടയോ! പ്രാണനാഥാ! നീ എവിടെ!

ഗീതം നന്ദ ശകന—ചാപ്പ്.

പല്ലവി.

പരനെ നിൻകരുണയീ തരുണിക്കില്ലേ വിധമോ
മരണമിതാ വരുന്നു (പരനെ)

അനുപല്ലവി.

കരുണാവാരിധിയെന്നു പരമ പൂരുഷാ നിന്നെ
സ്മരണം ചെയ്യുതിനിനി തരമോ ഭവിച്ചിടുന്നു. (പരനെ)

ചരണങ്ങൾ.

ചെറുതൊരു പിഴപോലും കരുണാകരനെ നിന്നിൽ
ഒരിനാം ചെയ്യുമെന്നു റിവിൽ ചെയ്യുതില്ലീശാ! (പരനെ)
അബലയാമെന്നെയി ചപലനാം നരവരൻ
കൃപയില്ലാതടവിയിൽ സഹചരിപ്പിടുന്നു ദേവാ! (പരനെ)

സേവ:— മതിമതി. ബാക്കി ജേലിൽ നിന്നാവാം. നടക്കു നടക്കു.

സാര:— നാഥാ! നാഥാ!

സേവ:— മിണ്ടരുത് മിണ്ടരുത് നട നട. (കൊണ്ടുപോകുന്നു)

———

അങ്കം 2. രംഗം 6.

കൊങ്കണ രാജധാനിക്കടുത്ത നിരത്തു

(അനന്തശയന രാജാവും രാജ്ഞിയും മന്ത്രിയും പ്രവേശിക്കുന്നു)

അ-രാ:— കന്നടസൈന്യങ്ങളുടെ വായിൽപെടാതെ നടന്നു നടന്നു നമ്മുടെ ഉററബന്ധുവായ കൊങ്കണേശപുരിക്കടുത്തു. ഇതു ദൈവവിലാസം തന്നെ. സേനാധിപതിയും ആ ചാർച്ചനും നമുക്കു മുമ്പായി പോയതിനാൽ ബന്ധുഗൃഹത്തിൽ എത്തിയിരിക്കും.

ഗീതം സ്ര. മുഖാരി— ആദിതാളം.

പല്ലവി.

എന്നതമെ പെണ്മണി പാദനടയാൽ

അനുപല്ലവി.

അതിപരിതാപ മാണ്ടിടുന്നല്ലി (എന്നതമെ)

ചരണങ്ങൾ.

അതിനാലധികമോ ധൃതിസന്തോഷം
വിധിമതമാണി ഭുവനവാസികൾക്കു. (എന്നതമെ)

സുഖമസുഖ മെന്നീ രണ്ടിനും
വിപാദനകരാലില്ലവികാരം. (എന്നതമെ)

ഗീതം സ്രു. കാമോരി— ഏകതാളം.

പല്ലവി.

രാജ്ഞി:— നിന്ദിതവടിതൻ സന്തതിസംസൎഗ്ഗാൽ

അനുപല്ലവി.

അന്ധതകളെന്നിൽ അങ്കുരിപ്പതില്ല (നിന്ദിത)

ചരണങ്ങൾ.

മോടിയോടു കൂട മിപ്രപഞ്ചമിതു
കേടകന്നു പാൎത്താൽ നാടകശാല താൻ (നിന്ദിത)

വേഷങ്ങൾ തങ്ങൾ ജോലി മന്നവാ! കഴിഞ്ഞാൽ
മന്നിടം വിടുന്നു ഭംഗമെന്തു നാഥാ! (നിന്ദിത)

രാജ്ഞി:— പകലുണ്ടെങ്കിൽ രാത്രിയും ഉണ്ടാകും. അതുപ്രകാരം ഒന്നിന്നൊന്നു വിപരീതമായി സകലത്തിലും നാം കാണുന്നു. ഇവ മനുഷ്യൎക്ക് ദിനം അനുഭവമാണെങ്കിലും ആലോചന ഇല്ലാതെ അന്ധാളിക്കുന്നു.

അ-രാ:— നാം കൊങ്കണരാജ്യത്ത് എത്താറായി. ഈ കുന്നിൽനിന്ന് അരമന താഴികക്കുടങ്ങൾ കാണപ്പെടുന്നു. ചുറ്റും വിശേഷമായ പൂങ്കാവനങ്ങളും ഉണ്ട്. ഉന്നതശാഖകളിൽ നിന്ന് ആതാ മയൂരം, കോകിലം മുതലായ പക്ഷികൾ പാടികളിക്കുന്നു. പൂങ്കാവനത്തിന്നടുത്തുള്ള വാപികളിൽ സൂൎയ്യരശ്മി പതിയുകയാൽ അതിലെ നിൎമ്മലജലം ഉരുകി നില്ക്കുന്ന വെള്ളിപോലെ ധാവള്യമായി കാണുന്നു.

അ-രാ— ഇവ മനസ്സിനെ എത്ര ഉല്ലസിപ്പിക്കുന്നു! പുത്രിമാർ

കൂടി ഉണ്ടായിരുന്നുവെങ്കിൽ എത്ര നന്നായിരുന്നു. ഹാ! കഷ്ടം!

ഗീതം നമ്പ്ര. യദുകുല. കാംബോജി—രൂപകം.

പല്ലവി.

രാജ്ഞി:— വേദകാരണ! ഇന്ദുമൗലി ദേവി മാതരെയാദരാൽ
സാദരം തീർത്തുനീ രക്ഷചെയ്.

അനുപല്ലവി.

ഇന്നുവരെ ചെയ്തതില്ല ഒന്നുപോലും ദുഷ്കർമ്മങ്ങൾ
മനസാ വാചാ കർമ്മണാ. (വേദ)

ചരണം.

പ്രീതിയുള്ള പുത്രിമാരെ കന്നടൻ മതിയിൽനിന്നു
കാത്തുകൊൾക, നാഥാ! കാത്തുകൊൾക. (വേദ)

അ-രാ:— ഹാ പ്രാണനായികേ! തത്വമെല്ലാം പോയയോ? നമ്മുടെ പരിവിഷ്ട് ഇതു പോരായ്മയാണ്.

മന്ത്രി:— ഹേ സ്വാമിൻ! പത്നീസമേതം അല്പനാൾ ഈ കൊങ്കണ രാജധാനിയിൽ വസിയ്ക്കുവിൻ. കന്നടരാജാവിനെ അപജയപ്പെടുത്തുവാൻ ഞാൻ പ്രയാസം കണ്ടിട്ടില്ല.

അ-രാ:— അപ്രകാരമാവാം.

ഗീതം നമ്പ്ര. ഭൈരവി—ആദിതാളം.

പല്ലവി.

സങ്കടം തീർത്തിടും ശങ്കരൻ മേലിൽ

അനുപല്ലവി.

മംഗളമേകിടും മന്ത്രീന്ദ്ര! മേലിൽ (സങ്കടം)

ചരണങ്ങൾ.

ദുഃഖസുഖങ്ങൾ തൻ സംഭവം പാർത്താൽ
ഭേദം പകൽ രാവിനെന്നിന് (സങ്കടം

ദൈവത്തും യത്നം തഥാ ചെയ്യുന്നാൽ
ഉണ്ടാകുന്നപോലം പറഞ്ഞപോൽ വാഴ്വാം. (സങ്കടം

എന്നാൽ നാം പിരിയുക.

മന്ത്രി— സ്വാമിൻ! (നമസ്കരിച്ചുകൊണ്ടു പോകുന്നു)

(രാജാവും രാജ്ഞിയും പോകുന്നു.)

———

## അങ്കം. 3. രംഗം. 1.

അനന്തശയനം അരമനയ്ക്കടുത്ത ഒരു തെരുവ്.

ശേട്ടു:— (പ്രവേശിക്കുന്നു)

ഗീതം രാഗം. കമാസ്— ആദിതാളം.

ഇക്ക്ട.

വനജാക്ഷിമാർ മൗലി മണി! രത്നകാന്തി! നിൻ
മുഖകൃത്യമേക്ഷിപ്പാൻ വന്നിടുന്ന ഞാനമൽ സ്നേഹ
സന്നാശേ! നിൻവിരഹാൽ വന്നപോം മാലാമിന്നേൻ.
തേനോലും മൊഴി രത്നകാന്തി! നീ
വന്നിടുന്ന ഞാനമൽ സവിധേ. (വനജാക്ഷി)

പ്രിയ രത്നകാന്തിയെ കാണേണ്ടതിന്ന് അലഞ്ഞലഞ്ഞു വലഞ്ഞ് ഇവിടെ എത്തി. ദേഹോപദ്രവം തട്ടാതെയിരിപ്പാൻ അവൾ കന്നട ഉപരാജാവ് ഇരിക്കുന്ന അനന്തശയന അരമനയിൽ ഉപായത്തിൽ കൂടിയതായിരിക്കാം. ഇപ്പോൾ അദ്ദേഹം കാര്യവിചാരണ സഭയിൽ ആയിരിക്കും. രത്നക്കച്ചവടക്കാരന്റെ നിലയിൽ അരമനയ്ക്കകത്തു കടക്കതന്നെ. തരമുണ്ടെങ്കിൽ അവളെ കൂടെത്തന്നെ കൊണ്ടുവരേണം. അതില്ലെങ്കിൽ ഒളിച്ചു പോരാൻ ചട്ടം ചെയ്യാം.

രത്നകാന്തി ഇരിക്കുന്നു.

(പിന്നിൽ കട്ടർ ചൊല്ലുന്നു)

ശേട്ടു:— ഒരു സ്ത്രീയെ ഇതാ പുറത്തുകാണുന്നു. 'രത്നം' എന്റെ വിചാരത്തോടുകൂടി നില്ക്കയായിരിക്കുമോ.

രത്നകാന്തി:—(ആത്മഗതം) ഒരുവനിതാ ഭാണ്ഡവുമായിവരുന്നു കച്ചവടക്കാരനാണെന്നു തോന്നുന്നു. എന്തുംവാങ്ങാം. പണം ഇവിടെ അനവധി കിടപ്പുണ്ട്.

ശേട്ടു:— (സന്തോഷത്തോടെ) ഹാ! രത്നകാന്തി തന്നെ.

രത്നാ:— (ആത്മഗതം) ഓ ഹോ! കോമളരാജനാണല്ലോ ഇത്. എളുപ്പത്തിൽ എന്നെ കൊണ്ടു പൊയ്ക്കളയാം എന്നുവെച്ചു വിചാരൻ പുറപ്പെട്ടതായിരിക്കാം. ഇത് എന്നോടു പററില്ല. ഇദ്ദേഹത്തെ മനസ്സിലാവാത്ത നില നടിച്ചു വേഗം വിട്ടയയ്ക്കുക തന്നെ.

ശേട്ടു:— (നെടുവീർപ്പിട്ടുകൊണ്ട് അടുത്തു ചെല്ലുന്നു.)

രത്നാ:— (ഗൌരവത്തോടെ) എന്താണ് ഭാണ്ഡത്തിൽ?

ശെട്ടു:— (തിരിഞ്ഞും മറിഞ്ഞും നോക്കി ഭാണ്ഡമഴിച്ചു നിലത്തിൽ വെച്ചുകൊണ്ട്) എന്താ 'രത്നം' മനസ്സിലായില്ലെ?

രത്നാ:— ഓ ഹോ രത്നം വില്പാനാണോ? കാണിക്കു.

ശെട്ടു:— (രത്നങ്ങൾ എടുത്തു വെക്കുന്നു) അതപ്പാ 'മുത്ത്' അറിഞ്ഞില്ലെന്നുണ്ടോ?

രത്നാ:— മുത്തു നോക്കിയാലല്ലാതെ അറിയുമോ?

ശെട്ടു:— വൈരം! എന്താണ്?

രത്നാ:— നല്ല വൈരമാണെങ്കിൽ എടുക്കെ.

ശെട്ടു:— എന്താ 'മാണിക്യം.'

രത്നാ:— മാണിക്യവും ഉണ്ടോ? ശരിയായ മാണിക്യം ഉപയോഗിക്കുന്നതിൽ നാഗകോപമുണ്ടാകും; അതിനാൽ അതു വേണ്ടാ.

ശെട്ടു:— (ആത്മഗതം) ഇവൾക്ക് എന്നെ മനസ്സിലായതേയില്ല. ഹാ കഷ്ടം! മുമ്പു പറഞ്ഞതെല്ലാം എവിടെ? 'സ്ത്രീണാം ച ചിത്തം.' (പ്രകാശം) പ്രാണനാഥേ! നേരംപോക്കു പറകൊല്ല. ഒളിച്ചു പോവാൻ നല്ല തരമാണിതു്.

രത്നാ:— ഒളിച്ചു പോവാനോ? ഞാനോ? ശെട്ടുവിന്റെകൂടെയോ?

ശെട്ടു:— (പരിഭ്രമിച്ചു വ്യസനത്തോടെ) അല്ല. അല്ല അല്ലതി! ഞാ! ഞാ ഞാൻ നിന്റെ കോമളരാജൻ.

രത്നാ:— അസംബന്ധം പറയരുതു്. പോ പുറത്ത്. ആരവിടെ?

ശെട്ടു:— ത ത തങ്കമേ! അ അ അമാന്തിക്കരുതേ. ര ര രക്ഷിക്കണേ. (നമസ്കരിക്കുന്നു)

രത്നാ:— (രത്നങ്ങൾ കൈവശപ്പെടുത്തുന്നു) വേഗം പൊയ്ക്കോ.

സേവകൻ:— (പ്രവേശിക്കുന്നു) ആവശ്യമെന്താ?

രത്നാ:— ഈ ഭ്രാന്തനെ പിടിച്ചു തള്ളിവിട്ടേക്കു (പോകുന്നു)

സേവ:— വാടാ (തള്ളുന്നു)

ശെട്ടു:— അയ്യയ്യോ! പ്രാണേശ്വരി! നീയോ ഈ വിധം കാണിക്കുന്നത്!

സേവ:— വായ മൂടെടാ. (ഇടിക്കുന്നു)

(രണ്ടുപേരും അന്യോന്യം വലിക്കുന്നു.)

ശേട്ടു:— നീ എന്നെ കൊന്നോ ഞാൻ ഇവിടം വിടില്ല.

സേവ:— (പിടിച്ചു വലിച്ചു തള്ളിക്കൊണ്ടു പോകുന്നു)

ശേട്ടു:— അയ്യയ്യോ പ്രാണേശ്വരി! പ്രാണേശ്വരി!

(സേവകൻ വലിച്ചുകൊണ്ടുപോകുന്നു.)

—:o:—

## അങ്കം 3. രംഗം 2.

(കന്നട രാജ്യത്തു ഒരു നിരത്ത്.)

സന്ന്യാസി:— (പ്രവേശിക്കുന്നു)

ഗീതം ൩൯ നാഥനാമക്രിയ—ചാപ്പ്

ശംഭോശിവശംഭോ ശിവശംഭോ! മമ
സന്താപ നാശന പാലയ ശംഭോ! (ശംഭോ)
രതിസദൃശഗാമിനിമമ
സന്തോഷസന്താപ ഹേതുവായിട്ടമെൻ
ധന്യഗാത്രി ദയിത! യിന്ന
സന്താപമഗ്നയായേതൊരു ദിക്കിൽ (ശംഭോ)
പൂന്തേൻമൊഴി! നിന്നെയോർത്തു ഞാ
കാന്താരമദ്ധ്യത്തിൽ നീറുന്നു ബാലേ! (ശംഭോ)
കാന്തേ! നിൻ ചന്തമുഖാബ്ജം കാണ്മാ-
നെന്താവതിനിതു ചെയ്യുന്നു ഞാൻ! (ശംഭോ)

പ്രാണേശ്വരി! ഞാൻ നിന്നെ എന്നുകാണും, എവിടെ കാണും എന്നു വെച്ചാണ് ഇങ്ങിനെ നടക്കേണ്ടതു? ഹാ! മനസ്സുതപിക്കുന്നു. നിന്റെ സ്ഥിതിയും ഇപ്രകാരം തന്നെയായിരിക്കുമല്ലോ ജീവനെ ബലികഴിച്ചാലും കന്നടന്റെ പത്നിയായി തീരില്ലെന്നു. നിന്റെ ശ്രേഷ്ഠബുദ്ധി എന്നോടുപറയുന്നു.

ഗീതം ൪൦ ഹിന്ദുസ്ഥാനി ഭൈരവി— ആദിതാളം.

പല്ലവി.

പ്രണയിനി! മൽ സഖരഞ്ജിനി.

അനുപല്ലവി.

ഇനി ഇവിടെ നിന്നെ പാർക്കുന്ന

ചരണങ്ങൾ.

മാനിനി ഞാനിക്കാനന നീളി
വനജന്തുക്കൾ മദ്ധ്യത്തിലാണു. (പ്രണയിനി)

പാപകശാലയിലാടീടും കാലം നാം
കഷ്ടപ്പാടാം കടലിൻ നടുവിൽ അക-
പ്പെട്ടീടു മിഥ്യമതെന്നോർത്താ! (പ്രണയിനി)
ആരൊരുവൻ ഇന്നു സാരജ്ഞനേ! ശ്രീമ
സരസാംഗി! നമുക്കിതുപോക്കാം!
കരുണാകരൻ ധാരണാപോതം (പ്രണയിനി)

ഹാ! ജ്ഞാനസ്വരൂപിണി! ഞാനെന്തു ചെയ്യേണ്ടു! കന്നടന്റെ വിവാഹമുണ്ടെന്ന് എവിടെ ചെന്നാലും ഘോഷമായി കേൾക്കുന്നു. കഷ്ടം! കഷ്ടം! (ആലോചിക്കുന്നു)

ഒരു വൃദ്ധബ്രാഹ്മണൻ ഇതാ വരുന്നു. ഇദ്ദേഹത്തിൽ നിന്നു വല്ല വിവരവും കിട്ടുമോ?

വൃ ബ്രാ:— (പ്രവേശിച്ചു) വിധിച്ചതേ വരൂ കൊതിച്ചതു വരികയില്ല: എന്തൊക്കെ ആഗ്രഹിച്ചു കന്നടത്തിൽ പോയി. കാര്യം ശുഭമാകാതെ വിഷാദത്തോടെ മടങ്ങി വരാറായി. നടന്നു നടന്നു കാലിന്റെ തോലെല്ലാം തേഞ്ഞു വ്രണപ്പെട്ടു. സന്ധുക്കളിൽ നോവും വന്നു പിടിച്ചു. മുക്കിപ്പിഴിച്ചൽ കഴിച്ചാലും ദേഹം മുന്നേപ്പോലെ വന്നു കൂടില്ല. കഷ്ടം ! മുക്കിപ്പിഴിച്ചിൽ കഴിക്കാൻ കാശ് എവിടെയുണ്ട്. ഒരുനേരം തൈലസ്നാനം കഴിക്കാമെന്നു വെച്ചാൽ തന്നെ അതിലേക്കു വേണ്ട കാശ് "ഈ വൃദ്ധബ്രാഹ്മണനു കൊടുക്കട്ടെ" എന്ന് ഇക്കാലത്തിൽ വിചാരിച്ചു വീശി എറിയുന്ന "മഹാരാജന്മാരെ" കണ്ടു കിട്ടുവാൻ പ്രയാസം. അവ്വ, അവ്വ, വലഞ്ഞു, വലഞ്ഞു.

വൃ-ബ്രാ:—(സന്യാസിയെ കണ്ടിട്ടു) സ്വാമികൾക്കു വന്ദനം.

സന്യാ:— ആനന്ദം ഭവിക്കട്ടെ

വൃ-ബ്രാ:— അവ്വ നന്നു ക്ഷീണിച്ചു.

സന്യാ:— എന്താണിത്ര ക്ഷീണിപ്പാൻ കാരണം?

വൃ ബ്രാ:— എന്താണ് പറയേണ്ടതു്! കന്നടന്റെ വിവാഹത്തിനു മൃഷ്ടാന്നം സാപ്പാടും കഴിച്ചു വസ്ത്രദാനങ്ങളും, അനേകം ഗോദാനങ്ങളും, വളരെ പണവും, ദക്ഷിണ വാങ്ങി പോരാമെന്ന് ആഗ്രഹിച്ചു ബാഹുല്യംവഴി ക്ഷണനേരംകൊണ്ടു ഓടി എത്തി. ആ ജ്യേഷ്ഠ സാരങ്ങിനി വിവാഹത്തിനു അറകുലിക്കുയാൽ എന്റെ അദ്ധ്വാനം മാത്രം ശേഷിച്ചു. ആ മൂന്ന

ച്ചിനശിച്ചുപോട്ടെ. എന്റെ ശാപം അവൾക്കു തട്ടി. ഉം, ആ ദുർദ്ദേവിയെ കടാശാദ്രി വനത്തിലുള്ള കാരാഗൃഹത്തിൽ ഇട്ടു കഴിഞ്ഞു.

സന്ന്യാ:—(ആത്മഗതം) ഈശ്വരകാരുണ്യത്താൽ അറിയേണ്ടതറിഞ്ഞു (പ്രകാശം) ഹേ! നിങ്ങളുടെ അദ്ധ്വാനത്തിനു പ്രതിഫലം സിദ്ധിച്ചില്ലെന്നാകയാൽ വ്യസനിക്കുന്നു. ഞാനു കുറേക്കാലം സഞ്ചരിക്കാനാണു ഭാവം. ഒന്നിച്ചു വരുന്നതിനു വിരോധമുണ്ടോ?

വൃ.ബ്രാ:—സ്വാമി! എന്നെ ഒഴിവാക്കണേ! എനിക്കു ഗൃഹത്തിലേക്കു പോകേണ്ട അത്യാവശ്യമുണ്ട്. നിങ്ങൾ എങ്ങോട്ടാണ് സഞ്ചാരം?

സന്ന്യാ:— ഞാൻ കടശാദ്രിനാഥയുടെ ദർശനത്തിനു പോകയാണ്.

വൃ.ബ്രാ:—അച്ഛന്റെ ചാത്തം ഊട്ടേണ്ടതുണ്ട്. അതില്ലെങ്കിൽ ഞാനും വന്നു കളയുമായിരുന്നു.

സന്ന്യാ:—ഇഷ്ടംപോലെ ആയിക്കൊൾവിൻ!

വൃ.ബ്രാ:—എന്നാൽ എനിക്കു അനുവാദം തന്നാലും. (പോകുന്നു)

സന്ന്യാ:—ശുഭം ഭവതു. (ചുററി നടന്നു) അയ്യോ! നേരം സന്ധ്യയാകാറായി. ദൈവകരുണയാൽ നരി, കരടി, മുതലായ മൃഗങ്ങളിൽനിന്നു രക്ഷപ്പെട്ടു, പ്രിയതമയെ ബന്ധിച്ച ജയിലിൽ എത്തുവാൻ ഇടയായെങ്കിൽ നന്നായിരുന്നു ഹാ! ഹാ! അധികം നടന്നു വലഞ്ഞു. വിശപ്പാ ദാഹവും സഹിപ്പാൻ കഴിയാതെയുമായി. കൈ കാലുകൾ തളർച്ചയാൽ അസ്വാധീനമായും ഭവിക്കുന്നു. ഇവിടെ അനേകവൃക്ഷങ്ങളുണ്ടെങ്കിലും, ഫലമുള്ളവ ഒന്നും കാണ്മാനുമില്ല. ഇതാ നീലവർണ്ണമായ ജലം അല്പാല്പമായി ഒഴുകി വരുന്നു. സമീപത്തിൽ ഞാവൽ പഴമുണ്ടെന്ന് ഇതിനാൽ ഗ്രഹിക്കാം. ഈ നീർച്ചാലിൽക്കൂടി പോയാൽ ഞാവൽമരം കാണാതിരിക്കയില്ല. (നടന്നു ശ്രവിച്ചു നിൽക്കുന്നു) ഞാവൽമരം അടുത്തുണ്ട്. പക്ഷികളുടെ നാദം കേൾക്കുന്നു. ഇവ പഴങ്ങൾ തിന്നുമ്പോൾ ശ

ല്പിക്കുന്നതാണ്. അടുത്തു ചെല്ലുക തന്നെ. പഴത്തോടുകൂടിയ ഞാറൽമരം അതാ. അവിടെ ചെന്നു പഴങ്ങൾ അറുത്തു ഭക്ഷിച്ചു വിശ്രമിക്കാം. (പഴങ്ങൾ അറുത്തു ഭക്ഷിക്കുന്നു) ഒവ്വ്! ക്ഷുൽബാധ ഏതാനും ശമിച്ചു. ആ! ഹാ! ഈ കാഴ്ച എത്ര മനോഹരമായിരിക്കുന്നു.

ഗീതം ൩൧. ബിഹാഗ്—ആദിതാളം.

പല്ലവി

നാഥാ! ജഗൽകാരണാ! നീതാനാശ്രയം

അനുപല്ലവി

ഭൂതലെ സർവ്വത്തിനും നാഥാ! പരനെ ജഗൽക്കാരണാ! (നീ)

ചരണങ്ങൾ

ഇഷ്ടിയേകുന്ന തവ സൃഷ്ടിവൈചിത്ര്യമിഹ
സ്പഷ്ടമായ് കണ്ടിടുന്നു ശിഷ്ടപാലകാ! ജഗൽക്കാരണാ! (നീ)
ചിത്തത്തിലത്യാനന്ദം മർത്ത്യനേകീടാനായി
ധാത്രിയിലിത്തരങ്ങൾ തീർത്തുവെച്ചല്ലൊ! ജഗൽക്കാരണാ! (നീ)

കണ്ണിന്നും മനസ്സിന്നും ഒരുപോലെ ആനന്ദപ്രദമായ മറെറാരു സ്ഥലം ഇതുപോലെ ഞാൻ കണ്ടിട്ടില്ല. അതാ അടുത്തടുത്തു താമരപ്പൊയ്കകളും, താഴ്വരകളും, മലകളും, കാണപ്പെടുന്നു. ആഹാ! ഈ പ്രദേശം നോക്കിയാൽ അതിലും രമണീയം.

ഗീതം ൩൨. ബിഹാഗ്—രൂപകം.]

പല്ലവി.

വസതി ഇവിടെ മയിൽ കുയിലരയന്നസമൂഹം

അനുപല്ലവി

കുസുമാളി കണ്ടിട്ടാശ പൊങ്ങിയിപ്പുഷ്കരണിയിൽ (വസതി)

ചരണങ്ങൾ

ഘനതോമനയാം പ്രാണസഖിയോടു ഹാ സെമിതാ
മനതാരലിഞ്ഞു ചാരു സല്ലാപം ഇടുന്നു. (വസതി)
സരസാംഗി മമ പ്രാണപതി സാദ തന്നെ !
പരിതോഷമേറും സല്ലാപം തോന്നിടുന്നമേ. (വസതി)

നിങ്ങളുടെ ആട്ടവും പാട്ടും കണ്ടും കേട്ടും രസിപ്പാൻ എന്റെ പ്രാണപ്രിയയുംകൂടി ഉണ്ടായിരുന്നുവെങ്കിൽ അ

ത്തുവരുന്ന രാത്രി ക്രൂരമൃഗവാസസ്ഥലമായ ഈ ഘോരാരണ്യത്തിൽ കഴിക്കേണ്ടി വരുമെന്നുള്ള വിചാരം തീരെ വിട്ടുപോകുമായിരുന്നു. ഇവിടെനിന്നു ദൂരെയുള്ള പർവ്വതങ്ങൾ കാണുമ്പോൾ ഒന്നിൽനിന്നു മറ്റൊന്നിലേക്കു ചവുട്ടി കയറാമെന്നു തോന്നുമാറ് അടുത്ത് അടുത്തു നില്ക്കുന്നു. അത്രയുമല്ല, കണ്ണെത്താൻ കഴിയാത്തവണ്ണം ഉയർന്ന് ആകാശത്തിൽ മുട്ടിക്കൊണ്ടും കിടക്കുന്നു.

പിന്നിൽ കർട്ടൻ വീഴുന്നു.

---

## അങ്കം 3. രംഗം 3.

കടശാദ്രി വനത്തിലുള്ള കാരാഗ്രഹം.

സന്ന്യാ:—എന്താണ് ഒരു ശബ്ദം! ഓ! മാൻകൂട്ടങ്ങൾ താഴ്വരയിൽ വന്നു വെള്ളം കുടിക്കുകയാണ്. (വിസ്മയിച്ചു നോക്കിക്കൊണ്ട്) അതിനു സമീപം അഗ്നിജ്വാല കാണപ്പെടുന്നു. കാട്ടുതീയോ? അടുത്തുചെന്നു നോക്കാം. ഹാ! ഇതു കാരാഗ്രഹം തന്നെ. ആയുധങ്ങളും കാണപ്പെടുന്നു. കാവൽക്കാരൻ കുളിരു കായുകയാണ്. ദീനബന്ധോ! നിന്റെ കരുണയാൽ പ്രിയതമയെ ബന്ധിച്ചിരിക്കുന്ന ജെൽ കാണാറായി. പ്രാണസഖിയെ ഇവിടെനിന്നു രക്ഷപ്പെടുത്തി കൊണ്ടുപോകുവാൻ എന്തു യുക്തി പ്രവർത്തിക്കേണ്ടു? കടന്നു ചെല്ലാൻ കാവൽക്കാരൻ അനുവദിക്കുമോ?

കാവൽ:—ആവൂ! എന്തൊരൊഴലിച്ചയാണിത്. ഈ കുളിരും, പിറുക്കിന്റെയും പോന്തയുടേയും കടിയും പൊറുത്ത് (തല്ലിക്കൊല്ലുന്നു) ഇവിടെ കൂടാൻ യോഗം വന്നുവല്ലോ. "ശിരസ്സിലെഴുത്തു ചിരിച്ചാൽ പോകുമോ?" എന്തു ചെയ്യാനാണ്! ഈ ഒരു ചാൺ കുടലിനുവേണ്ടി എന്തെല്ലാം സഹിക്കണം. വിധിയേ വിധി. (കുളിരു കായുന്നു)(നോക്കിക്കൊണ്ട്) ആരാണ് ഈ നിർജ്ജനവനത്തിൽ? (സൂക്ഷിച്ചു നോക്കിക്കൊണ്ട്) കാളിയോ കൂളിയോ! അല്ല വനദേവതയോ! ആരാണപ്പാ! ഒരു മനുഷ്യനോ! ഇദ്ദേഹത്തിനു ജീവനിൽ കാംക്ഷ എള്ളമണിയോ

ളം ഉണ്ടെങ്കിൽ ഇയ്യാട്ടോടെ ഈ മൊരകോട്ടിൽ വരുവാൻ നൊന്തെ് ഉറപ്പില്ല. തീച്ചതന്നെ. മിണ്ടാൻകൂടി ആരുമില്ലാതെ ഞാൻ പെടുന്ന പാട കണ്ടിട്ട് അതു തീപ്പാൻ ഇദ്ദേഹത്തെ ഈശ്വരൻ അയച്ചതാണ.

ഗീതം ൪൩. ഹിന്ദുസ്ഥാനി തോടി—ആദിതാളം.

പല്ലവി

സന്ന്യാ:—ഇനി ഇതിലെന്തു ചെയ്യു മമ പ്രാണപതിയെ കാണ്മ

അനുപല്ലവി

മമ വിധി ഇതു വിധമിനി (എന്തു)

ചരണം

മനമേ പരിതപിയ്ക്കാതെ സധൈൎയ്യം
വാണിടേണമെന്നാൽ മാനിനിയെ കാണാറാകും (എന്തു)

എന്തായാലും അടുത്തു ചെല്ലുക തന്നെ.

സന്ന്യാ:—ശംഭോശിവ! ശംഭോശിവ! ശംഭോശിവ! ശംഭോശിവ നാഥാ ശരണം ശരണം.

കാവൽ:—സന്ന്യാസിയോ? സ്വാമിൻ! നമസ്കാരം. വരിൻ! വരിൻ!

സന്ന്യാ.—(അടുത്തു ചെന്നു്) സീതാറാം സീതാറാം. ശുഭം ഭവതു.

കാവൽ:—ദയചെയ്തു് ഇരിയ്ക്കിൻ സ്വാമികളേ!

സന്ന്യാ:—ശംഭോ ശിവ! ശംഭോ ശിവ! (ഇരിയ്ക്കുന്നു)

കാവൽ:—(തൊഴുതു നിന്നുകൊണ്ടു്) സ്വാമിയെ കണ്ടതു പെരുത്തു സന്തോഷമായി.

സന്ന്യാ:—എന്നെ കണ്ടതിനാൽ എന്താണിത്ര സന്തോഷം?

കാവൽ:—സന്തോഷമല്ലാതെ എന്താണ സ്വാമിൻ! ഫോസ്സ്റ്റാടിയിൽ കുഞ്ഞുകുട്ടികളെ പിരിഞ്ഞു പോന്നതിന്നു ശേഷം ഒരു പുരുഷനായി ഇന്നു സ്വാമികളെ കണ്ടു.

സന്ന്യാ:—ഓ! ഹോ! അങ്ങിനെയോ? ഇതെന്തു കഥയാണ്?

ഗീതം ൪൪. അവരൂപകം—ആദിതാളം.

പല്ലവി

എന്തിഹ വാസം നീ ചെയ്യുന്നു താനേ ചൊൽ

അനുപല്ലവി.

ചിന്താവിഹീനനായി കാനനത്തിൽ! (എന്തിനു)

ചരണങ്ങൾ.

ഘോരതരമോരോ വാരണ വീരന്മാർ
പാരംമദിച്ചുഴറും കാനനത്തിൽ (എന്തിനു)
ക്രൂരതയേറിടും കരടി കിടി പുലി
ചിരം നാഗാദിമേവും കാനനത്തിൽ (എന്തിനു)

കാവൽ:— ആളും മനുഷ്യനും ഇല്ലാത്ത ഈ വനാന്തരത്തിൽ തനിച്ചു പോകാൻ എന്നിട്ടു ഭ്രാന്തുണ്ടോ സ്വാമിൻ! ഇതൊരു ജെയിലാണ്. അനന്തശയന മഹാരാജാവിന്റെ മകൾ സാരഞ്ജിനിയ്ക്കു കാവലാണ്.

സന്യാ:— ഈ രാജപുത്രിയെ എന്തിനാണ് ഇവിടെ വെച്ചിട്ടുള്ളതു്?

കാവൽ:— (ചിരിച്ചുംകൊണ്ടു) സന്യാസിയായതിനാൽ തന്നെയാണ് കന്നാടേശന്റേയും സാരഞ്ജിനിയുടേയും വാർത്ത അറിയാത്തതു്.

സന്യാ:— നമുക്കെന്തു വാർത്ത, 'മഹാരാജ്?'

കാവൽ:— കന്നാടേശന്റെ രാജ്ഞിയായിരിപ്പാൻ മനസ്സില്ലെന്ന് അറുത്തു മുറിച്ചു പറകയാൽ ഏകാകിനിയായി ഇവിടെ പാർപ്പിയ്ക്കയാണ്.

സന്യാ:— ശിവ, ശിവ, ശിവ, ശിവ!

കാവൽ:— അല്ലാ, നിങ്ങൾ ഇവിടെ എങ്ങിനെയെത്തി?

സന്യാ:— ഞാൻ സന്യാസിയല്ലേ. സന്യാസിമാർക്കു കാടും നാടും ഭേദമുണ്ടോ?

കാവൽ:— അതല്ലാ ചോദിച്ചതു സ്വാമിൻ! നിങ്ങളുടെ യാത്രയെപ്പററി അറിവാൻ ആശയുള്ളതുകൊണ്ട് ഇങ്ങിനെ ചോദിച്ചതാണ്. എവിടന്നാണ്, എങ്ങോട്ടേക്കാണ്, എന്നും മററും അറിഞ്ഞാൽ കൊള്ളാമെന്നുണ്ട്.

സന്യാ:— കേൾക്കു, ഞാൻ സഞ്ചരിച്ചു മഹിഷാസുര അദ്രത്തിയിൽ എത്തി. അവിടെ നിന്നു ഫൊറസ്റ്റുറോഡി വഴിയായി മൂകാംബിയ്ക്കു പോകാമെന്നു തീർച്ചയാക്കി. അതിൽ പിന്നെ ഫൊറസ്റ്റുറോട്ടിയിൽകൂടി പോകുന്നതു സൊല്ലയാണെന്നു കേ

ട്ടു. മൂകാംബിയ്ക്കു് ഈ വഴി എളുപ്പമുണ്ടെന്നറിഞ്ഞതിനാൽ കുന്നും മലയും കയറിപ്പോകും വഴിയ്ക്കു് ഇവിടെ എത്തിയതാണു്.

കാവൽ:— (പരിഭ്രമത്തോടെ) ആവൂ എന്റെ സ്വാമി! ഹൊസ്സങ്ങാടിയിൽ സൊല്ല എന്താണു്? പറയൂ!

സന്ന്യാ:— ഹേ ഹേ! പരിഭ്രമിയ്ക്കേണ്ട. അവിടെ പ്ലെഗ് റഗുലേഷൻകൊണ്ടു ഉപദ്രവമുണ്ടത്രെ.

കാവൽ:— (വ്യസനത്തോടെ) അയ്യോ! എന്റെ സ്വാമി! ഈ മഹാമാരി എന്റെ കുടിയിലും പിടിപെട്ടിട്ടുണ്ടോ. ഈശ്വരാ! ഇന്നലെയുംകൂടി എന്തെല്ലാം ദുസ്സ്വപ്നം കണ്ടു. സ്വാമി! എന്റെ ഭാര്യയേയും പച്ചക്കുട്ടികളേയും പിരിഞ്ഞു പോന്നിട്ടു കുറെ നാളായി. അവരെ ഒന്നു പോയി കണ്ടേച്ചു വരാമെന്നു വെച്ചാൽ എനിയ്ക്കു് ഇവിടെ പകരം നിറുത്തുവാൻ ആളില്ല. ഞാനെന്താ വേണ്ടതു സ്വാമിൻ?

സന്ന്യാ:— (ആത്മഗതം) ഇവന്റെ വീടു ഹൊസ്സങ്ങാടിയിൽ ആണെന്നു സംഭാഷണത്തിൽ മനസ്സിലായി. പ്ലെഗ് റഗുലേഷന്റെ കാര്യം പൊട്ടിച്ചതു നല്ല തരത്തിൽ പറ്റി. വിഢോനു പരിഭ്രമം കലശലായിരിയ്ക്കുന്നു. നമ്മുടെ മനോരഥം സാധിപ്പാൻ ഇതു് ഒരു ശുഭമൊറ്റം തന്നെ.

കാവൽ:— എന്താണു് സ്വാമി ഒന്നും മിണ്ടാത്തതു്?

സന്ന്യാ:— എടോ! തന്റെ ബദൽ എടുപ്പാൻ ആളില്ലാത്തതിനാൽ വ്യസനിയ്ക്കേണ്ട.

കാവൽ:— (സന്തോഷത്തോടെ) സ്വാമി നില്ക്കുമോ?

സന്ന്യാ:— ആവശ്യമുണ്ടെങ്കിൽ വിരോധമില്ല.

കാവൽ:— ഇവിടുത്തെ കരുണയ്ക്കു അളവില്ല.

സന്ന്യാ:— ദീനജനത്തിൽ ദയ സാധാരണ സജ്ജനധർമ്മമല്ലേ? പക്ഷെ തന്റെ പ്രവൃത്തി നടത്തുവാൻ എന്നാൽ സാദ്ധ്യമാകുമോ, എന്നേ ശങ്കയുള്ളു.

കാവൽ:— സ്വാമി! എന്തു പ്രവൃത്തി. വെച്ചുണ്ടു കിടന്നാങ്ങണം.

സന്ന്യാ:— തടവു കാരിയ്ക്കു ഭക്ഷണം എങ്ങിനെ?

കാവൽ:— പകൽ ഒരു നേരം അവൾക്കു ഭക്ഷണം കൊടുക്കണം.

സന്യാ:— (ശ്രവിച്ചിട്ട്) ഇതാരാണ് പാടുന്നത്? തടവുകാരി തന്നെയോ?

കാവൽ:— അതെ. അതെ. ഇവിടെ എന്നും പാട്ടാണ്.

ഗീതം ൪൭. ചെഞ്ചുരുട്ടി—ചാപ്പു.

പല്ലവി.

ആഹാ മഹാ പാപിയായിതു ഞാനയ്യോ!

അനുപല്ലവി.

അയ്യയ്യോ! കാത്തിടണേ- (ആഹാ)

ചരണങ്ങൾ.

കാരണ പൂരുഷാ! പാരിലീയഗതിയാം
നാരിയെ കാത്തീടയ്യോ! (ആഹാ)
ത്രിലോകതാതാ! സച്ചിദാനന്ദമേ!
പുത്രിയെ തള്ളാതയ്യോ! (ആഹാ)
പാശവിമോചക! ഭക്തപരായണാ!
പാപത്തെ പോക്കീടയ്യോ! (ആഹാ)
അതിനാലെ എന്നുടെ ഖിന്നത തീർന്നീടും
അഖിലേശാ! സത്യമയ്യോ! (ആഹാ)

കാവൽ:— (ആത്മഗതം) സ്വാമിയാരു പാട്ടിൽ ലയിച്ചിരിക്കുന്നു. കണ്ണടച്ചു ധ്യാനത്തിലാണ്.

സന്യാ:— (ആത്മഗതം) പ്രിയതമേ! നിന്റെ വ്യസനം ദൈവത്തോടു പറകയാണോ! (പ്രകാശം) അല്ല ഹേ! നിത്യം ഇങ്ങിനെ പതിവുണ്ടോ?

കാവൽ:— പാട്ടോ എന്നും അതിന്റെ ലഹള തന്നെ. പാട്ടിൽ രസമുണ്ടെങ്കിൽ അതു കേട്ടിരിപ്പാൻ ഇതൊരു തരമാണ്. എന്റെ പകരം എടുപ്പാൻ ഉറച്ചോ സ്വാമിൻ? ദൈവകൃപയാൽ ഒരാഴ്ചക്കുള്ളിൽ ജീവനുണ്ടെങ്കിൽ ഞാൻ മടങ്ങി എത്താതിരിക്കയില്ല. തീർച്ച തന്നെ.

സന്യാ:— ബദൽ എടുത്തുകൊള്ളാം. സംശയം വേണ്ട.

കാവൽ:— സ്വാമിൻ! ഭയപ്പെടേണ്ടാ. പുറത്തെ ഗേററ് സദാ പൂട്ടി വെപ്പിൻ. വെപ്പിന്നു വേണ്ടുന്ന സാമാനങ്ങൾ അറയി

ൽ ഉണ്ട്. വെടിമരുന്നും വസ്ത്രവും മററും ആ പെട്ടിയിൽ കാണാം. സ്വാമി! പുലൎന്നതറിഞ്ഞില്ല. പ്രയാണത്തിനു അനുവാദം തരുവിൻ. താക്കോലുകളിതാ.

സന്ന്യാ:— യാതൊരപായവും നേരിടാത്ത വിധത്തിൽ നിങ്ങളേയും കുടുംബത്തേയും ദൈവം കാക്കട്ടെ.

കാവൽ:— സ്വാമിൻ നമസ്കാരം (തൊഴുതു പോകുന്നു)

സന്ന്യാ:— ഈ അകാലസമയം മുറിയിൽ കടന്നാൽ പരിഭ്രമിച്ചു പ്രിയതമക്കു വല്ല അപായവും നേരിട്ടേക്കാം. കൂടാതെ കാവൽക്കാരൻ എന്നെ പരീക്ഷിപ്പാൻ മറഞ്ഞു വല്ലേടത്തും നിന്നെന്നും വരാം, അതിനാൽ നല്ല വെളിച്ചമാകുന്നതുവരെ ക്ഷമിക്കതന്നെ. അതിലിടക്കു വെപ്പുമുറിയിൽ കടന്നു വിശപ്പു ശമിപ്പിക്കേണ്ടുന്ന മാൎഗ്ഗം എടുക്കാം, (കടന്നു പോകുന്നു)

(കൎട്ടൻ പൊങ്ങുന്നു)



സാര:— (വിലപിക്കുന്നു)

ഗീതം ൧൭ ഹിന്ദുസ്ഥാനികാപ്പി—രൂപകം

പല്ലവി.

ദേവ! ദേവ! പാഹിമാം കൃപാകര!

അനുപല്ലവി.

താപസിന്ധുവിൽ വീണു മന്ദയായേറ്റമുഴലുന്നു ഞാൻ
പരനേ! നിൻ പാദം ശരണമടിയനു. (ദേവ)

ചരണം

ആരുമില്ലിനിയാശ്രയം മമ കാരണാ ദേവാ!
നാരിതന്നുടെ പ്രാണനെ തവ പാദേ ചേൎക്ക നീ
പരമാത്മൻ പാഹി കരുണാവാരിധേ! (ദേവ)

പരമശിവനെ! ചന്ദ്രമതിക്കുംകൂടി ഇത്ര കഠിന ക്ലേശത്തിനു സംഗതിയുണ്ടായോ? പിതാവിനു രക്ഷിപ്പാൻ ഇക്കാലത്തു അസാദ്ധ്യമാണെങ്കിലും എന്റെ പ്രാണനാഥൻ എന്നെ ലാളനയിൽ വളൎത്തുമായിരുന്നു.

ഊണിനു കാലത്തു വിളിച്ചാലെങ്കിലും വൈകീട്ടു കിട്ടുമായിരിക്കാം.

ഹേ കാവൽക്കാര! ആരുമില്ലാ പാപിയ്ക്കു ഭോജ്യം നൽകേണമേ.

| | | |
|---|---|---|
| ടി | ടി | ടി |
| ടി | ടി | ടി |

(കട്ടർ വീഴുന്നു)

സന്ന്യാ:—(കയ്യിൽ ഭക്ഷണവുമായി പ്രവേശിയ്ക്കുന്നു) ഹാ! ഹൃദയം പിളുക്കുന്നു! പ്രാണസഖിയ്ക്കു വിശപ്പു സഹിയ്ക്കുന്നില്ലെന്നു വിളികൊണ്ടറിയാം. ഈ ഭക്ഷണത്തോടുകൂടി അകത്തു കടക്കതന്നെ. (കടക്കുന്നു)

സാര:—(സന്ന്യാസിയെ കണ്ടു് അന്ധാളിച്ചു്) ഇതാർ! ഹാ പരമേശ്വര! (മോഹിച്ചു വീഴുന്നു)

ഗീതം ൪൭. നീലാംബരി—ആദിതാളം.

പല്ലവി.

സന്ന്യാ:—ഹാ ദയിതേ! ഇതുവിധ മരണമേവമോ!
അതിമഹിത ഗുണമുടയ (ഹാ ദയിതേ!)

അനുപല്ലവി.

മനസി നിൻ നില കണ്ടു ധരണിയിലിരിപ്പതുമതി
ദുരിതം പ്രിയേ! (ഹാ ദയിതേ!)

ചരണങ്ങൾ.

നാഥ വീടുമഹ വിട്ടിഹ നിന്നെ തേടിയോടിവന്നു
പാതകം പെട്ടു
കാട്ടിലായൊരളവുള്ള വിഷാദം പേരമോൻ മിഴിയേ! കഷ്ടം
ആകുലിൽപ്പെട്ടുഴന്ന എൻ (ഹാ ദയിതേ!)
പ്രാണനാഥേ! തവമാർദ്ദവമുള്ള പാണിയാലഹ മമ
മേനി തലോടി
പ്രാണ രക്ഷ മമ ചെയ്തുവരേണ്ടും മാനിനി! നിനക്കീവിധം
പ്രാണനില്ലാതായിന്നിതോ! (ഹാ ദയിതേ!)

ഹാ മനോമോഹനെ! നിന്നെ കണ്ടു കിട്ടേണ്ട ഭാഗ്യം മാത്രമോ എനിയ്ക്കു വിധിച്ചതു്! പ്രാണനായികേ! ഒരു വാക്കു പറക.

സാര:—(ഇളകി ഞെരുങ്ങുന്നു)

സന്ന്യാ:—ഹാ ശിവനേ! ഈ പ്രാണസങ്കടം കാണ്മാനോ ഞാൻ വന്നതു്! പ്രിയേ! പ്രിയേ! (ചുംബിയ്ക്കുന്നു)

സാര:—(അന്ധാളിച്ച് എഴുന്നേറ്റു നിൽക്കുന്നു) ഈശ്വര! ഇദ്ദേഹം എന്റെ പ്രാണവല്ലഭൻ തന്നെയോ? അതല്ല, സന്തത ചിന്തകൾ കൊണ്ടുള്ള എന്റെ മനോഭ്രാന്തിയോ? ഹേ കണ്ണുകളെ! നിങ്ങൾ എന്നെ വഞ്ചിക്കുന്നുവോ?

സന്ത്യാ:—(സാരയെ പിടിച്ചുകൊണ്ടു) പ്രിയതമേ! ഇതെന്തൊരു കഥയാണ്! നിന്നെ തൊടുവാൻ നിന്റെ പ്രാണവല്ലഭനല്ലാതെ ധൈര്യമുണ്ടാകുമോ? ആശ്വസിക്കൂ. ആശ്വസിക്കൂ.

സാര:—ദൈവവിലാസമോ ഇത്!

ഗീതം ൪൮ ഹിന്ദുസ്ഥാനികാപ്പി—ആദിതാളം.

പല്ലവി.

പ്രാണനാഥ! കൈവെടിഞ്ഞോ ക്ഷീണയാമീ യഗതിയെ

അനുപല്ലവി.

പ്രാണരക്ഷ ചെയ്തകാന്ത! ശോണിതാംഘ്രി നമിച്ചിടാം

ചരണം.

ലോകനാഥൻ കൃപയാലെൻ ആകുല നിവാരണാർത്ഥം
ശോകമെന്യേ നിന്നെയിന്നു ഏകനായി നിയോഗിച്ചിതോ!

ഗീതം ൪൯ ഹിന്ദുസ്ഥാനികാപ്പി—ആദിതാളം.

പല്ലവി.

സന്ത്യാ:—മാർഗ്ഗമതിൽ പെട്ടപാടെൻ കാമിനിയേ! ചൊല്ലാനാമോ?

അനുപല്ലവി.

സർവ്വസാക്ഷിയാം ഭഗവൽ ചൈതന്യമതിൻ മർമ്മം

ചരണം.

പൊന്മയിലേ! കണ്മണിയേ! നിന്നെ വിട്ടിന്നാൾ വരെയും
കണ്ണുറക്ക മെന്നതൊരു കാണി നേരമില്ലല്ലോ!

സാര:—പ്രാണനാഥ! നാം പിരിഞ്ഞതിൽപിന്നെ അനേക സംഭവങ്ങൾ ഉണ്ടായി. അവ അവസരം പോലെ അന്യോന്യം അറിയിക്കാം.

അതല്ല, കാവല്ക്കാരൻ എവിടെ?

സന്ത്യാ:—അവൻ എന്നെ ബദൽ ഏല്പിച്ചുപോയി. വിവരമെല്ലാം വഴിയെ പറയാം. നാം താമസിയാതെ ഇവിടുന്നു പോകുന്നതാണ് നല്ലത്.

സാര:—നാഥ! പകരം നിൎത്തിയ അവസ്ഥക്കു് അവനെ വഞ്ചി
ക്കുന്നതു ഭംഗിയോ?

സന്ന്യാ:—(ചിരിച്ചുകൊണ്ടു)കന്നടന്റെ നീതിക്കു് ഇതു വിരോധ
മില്ല. നാം ഇവിടെ താമസിച്ചാൽ അപകടമുണ്ടു്.
(സാരഞ്ജിനിയുടെ കൈ പിടിച്ചുകൊണ്ടു്) അതിനാൽ:—

ഗീതം ൧൦ മുഖാരി—ആദിതാളം.

പല്ലവി.

പോരുവാം സാരഞ്ജിനി ഇവിടം വിട്ടു
എൻപ്രാണപ്രിയേ! നാം (പോരുവാം)

അനുപല്ലവി.

കാവലാരുമുതാ ദേവൻ പരമാത്മാ
ഭാവനയോടു നാം പോരുവതു ചിതമിനി (പോരുവാം)

(രണ്ടുപേരും തൊഴുതു പോകുന്നു.)




ഒന്നാം ഖണ്ഡം

സമാപ്തം.

# സാരംഗിനീപരിണയം.

## രണ്ടാം ഖണ്ഡം.

### അങ്കം 4. രംഗം 1.

കർണ്ണാടകരാജ്യത്തിൽ ഒരു ഊടുവഴി.

മിത്രസഹ:—(പ്രവേശിച്ച്) നമ്മെപ്പോലെ ഒററു സമൎത്ഥനായിട്ട് ആരുണ്ട്? ഈ കൈകൊണ്ട് എത്രപേരുടെ ജീവനെ എടുത്തു. പ്രയാസംകൂടാതെ എത്ര സ്വത്തു സമ്പാദിച്ചു. ഇനിയും എത്ര സമ്പാദിക്കും. നമ്മുടെ ഒററമാനത്തിന്നും ശ്രേയസ്സിന്നും ഒട്ടും കുറവില്ല. എത്ര ഡിപ്യൂട്ടി കലക്ടർമാർ, എത്ര മുൻസീഫ് സബ്ബ്ജഡ്ജിമാർ നമ്മുടെ സേവക്കു നിത്യം വരുന്നു. പൊല്ലീസ് ഇൻസ്പെക്ടർമാരും ഹെഡ് കൺസ്റ്റേബിൾമാരും വല്ല കേസിലും തുമ്പുണ്ടാക്കേണമെങ്കിൽ നമ്മെ ആശ്രയിക്കുന്നു. തുമ്പുണ്ടാക്കാനെന്താ പ്രയാസം? നാം അറിയാതെ കളവും മററു കുററങ്ങളും ഇല്ല. നമ്മുടെ വിരോധികളുടെ മേൽ കള്ളത്തെളിവുണ്ടാക്കി എത്രായിരം പേരെ എത്തിക്കേണ്ടടിക്കിൽ എത്തിച്ചു. ബാക്കിയുള്ളവരെയും നോം ജീവനോടെയുണ്ടെങ്കിൽ ഒടുക്കാതിരിക്കില്ല. കുറെ ദിവസമായി നോം ഈ വഴിക്കു വരാത്തത്. എന്താണ് ആരെയും കാണാത്തത്? നേരം വൈകുന്നു. സബ്ബ്ജഡ്ജി നീലകണ്ഠപ്പിള്ളയെ രാത്രി എട്ടുമണിക്കു ഊണിന്നു ക്ഷണിച്ചിട്ടുണ്ട്. അദ്ദേഹം വരുന്നതിന്നു മുമ്പ് അവിടെ എത്തുകയും വേണം. പുഴക്കരെ നമ്മുടെ വണ്ടിക്കാരൻ വണ്ടിയോടുകൂടി കാത്തുനിൽക്കുന്നുണ്ട്. (ഗഡിയാരം നോക്കി വെച്ചുംകൊണ്ട്) ആറടിക്കാൻ അഞ്ചു മിനിട്ടുണ്ട്. ഈ അഞ്ചു മിനിട്ടുംകൂടി ഇവിടെ താമസിച്ചു വല്ല ഇരയും തടയുമോ എന്നു നോക്കാം. (ആരെയോ കണ്ടതായി നടിക്കുന്നു) ഒരു ബ്രാഹ്മണൻ വരുന്നുണ്ട്. ഗോസ്വാമിമാരാണ് കയ്യിൽ ഒരു ദണ്ഡവും കാണുന്നു.

ഇതെന്ത ആശ്ചൎയ്യം! ഗോസ്സായിമാർ ഈ വഴിക്ക വരാൻ അവകാശമില്ലല്ലോ. വേഷം മാറി കാപ്പിത്തോട്ടങ്ങളിലെക്ക പണം കൊണ്ടുപോകയായിരിക്കണം. ഇതു തോട്ടങ്ങളിലേക്കുള്ള കുറുക്കുവഴിയാണല്ലോ. ഒരു സമയം ഇവർ നമ്മെക്കാളും സമൎത്ഥന്മാരായിരിക്കും. ഗഢിയാളും കോപ്പും എടുത്തു നമ്മെ വധം കഴിക്കുമോ? (കൈത്തോക്ക എടുത്തുംകൊണ്ട്) ഈ കൈത്തോക്ക ഇരിക്കെ എന്തു ഭയം. (നോക്കി വെക്കുന്നു.)

ഉ-ഭാ—<br>സാര— } (പ്രവേശിച്ച മിത്രബന്ധു കാണാത്ത നാട്യത്തിൽ)

ഗീതം ൩൧. ചെഞ്ചുരുട്ടി—ആദിതാളം.

പല്ലവി.

സ്വാമിൻ സ്വാമിൻ ഭഗവാൻ ശ്രീമൽപദം തന്നെ മുഖ്യം

അനുപല്ലവി.

ആമയം ക്ഷണം തീൎത്തു ആനന്ദം നൽകീടണെ (സ്വാ)

ചരണം.

നിൎമ്മാ! ചിന്തെ ചിന്തെ മനവും കൎമ്മങ്ങളെ!
ശരണമെന്മേൽന്നപൂനാഥാ! നീവെടിഞ്ഞതായാമില്ലെ. (സ്വാ)

രണ്ടുപേരും:—ബാലാജി ബലഹാരിറാം—ബാലാജി ബലഹാരിറാം.

(ഇങ്ങിനെ പാടുന്നു. സീതാറാം (മിത്രബന്ധുവെ കണ്ടിട്ട്.)

സീതാറാം, സീതാറാം. (അടുത്തുചെല്ലുന്നു.) 'മഹാരാജനെ' കണ്ടതു പരദേശികളായ ഞങ്ങളുടെ ഭാഗ്യം.

മിത്ര:— നമ്മെ നിങ്ങൾ അറികയില്ലായിരിക്കും. നാഗോടി വലിയ സത്രം കെട്ടിച്ചതു നോമാണ്. നമ്മുടെ പേർ മിത്രബന്ധു, കേട്ടിട്ടുണ്ടായിരിക്കും.

ഉ-ഭാ:— മിത്രബന്ധുവിൻെറ ധൎമ്മത്തെപ്പറ്റി കേൾക്കാത്തവരാരാണ! ഗോകൎണ്ണക്ഷേത്രത്തിന് എതിരായി നില്ക്കുന്ന സത്രവും ഭവാനുണ്ടാക്കിച്ചതല്ലെ.

മിത്ര:—(മന്ദഹാസത്തോടെ) അതെ അതെ. അറിവുണ്ട്, ഇല്ലേ? ഇരുട്ടാകുന്നു. വേഗം പോകാം.

ഈ പാലം കടന്നാൽ ഒരു എളുപ്പ വഴിയുണ്ട്. അ

തിൽകൂടി പോയാൽ നാഴികകൊണ്ടു നമ്മുടെ സത്രത്തിൽ ഇരുട്ടുന്നു മുമ്പിൽ എത്താം. കൂടെയുള്ളതു ഭാര്യയായിരിക്കും. പാപം, നടന്നു തളർന്നിരിക്കുന്നു.

ഭു:ദാ:—'മഹാരാജ' നിങ്ങൾ മുമ്പിൽ നടപ്പിൻ. ഞങ്ങൾ പിന്നിൽ മെല്ലെ കടക്കാം. ഇത്തരം പാലം കടന്നിട്ടു ഞങ്ങൾക്കു ശീലം കുറയും.

മിത്ര:—എന്നാൽ ഭാണ്ഡത്തെകൊണ്ടുള്ള ഉപദ്രവം നിങ്ങൾക്കു വേണ്ട. അതു ഞാം അക്കരയോളം സഹായിക്കാം. ഭാര്യ മുന്നിലും ഞാം മദ്ധ്യത്തിലും, പിന്നിൽ നിങ്ങളുമായി കടക്കാം.

ഭു:ദാ:—ഭാണ്ഡം ഭവാനെക്കൊണ്ട് എടുപ്പിക്കയോ! അതു വേണ്ട.

മിത്ര:—അതു ഇങ്ങോട്ടു തരുവിൻ. (ഭാണ്ഡം എടുക്കുന്നു) ദേഹത്തിനു സ്വാതന്ത്ര്യം അധികം ഉണ്ടാകുന്നതല്ലേ നല്ലതു്.

ഭു:ദാ:—(ഭാണ്ഡം വിട്ടുകൊടുത്തുംകൊണ്ട്.) 'മഹാരാജന്റെ' ഇഷ്ടംപോലെ.

(എല്ലാവരും പാലത്തിൽ കയറി നടക്കുന്നു.)

മിത്ര:—(ആത്മഗതം) ഇതു ലേശം ഘനമില്ല. ഒരു സമയം നോട്ടായിരിക്കും. (ഞെക്കി നോക്കീട്ടു്.) ഛീ ഛീ ഇതിൽ കടലാസ്സിന്റെ തുണ്ടംപോലും ഇല്ല. എന്തായാലും ഇവളെ കൈവശപ്പെടുത്തണം. പുഴയുടെ മദ്ധ്യത്തിൽ എത്താറായി.

ഗീതം ൩൨. ചെഞ്ചുരുട്ടി—ഏകതാളം.

പല്ലവി.

കാമദാര രതിയോ ഇവളിന്ദ്രാണിയോ രംഭയോ,

അനുപല്ലവി.

അറമില്ലാ ഭാഗ്യമിപ്പോൾ വന്നണഞ്ഞതെനിക്കിഹ
കാമുകൻ വേണിയാളോടൊരുവനായ് പാരിടം

ചരണം.

തോരാരു പോമോ കണ്ണുകാക്കാൻ, എന്തിനേവം ചിന്തനം
പാരുവോൻ ഇക്ഷണത്തിൽ കാന്തൻ കണ്ണിൽനിന്നു ഞാൻ.

(ഭുവനദാസനെ തള്ളി പുഴയിൽ ഇടുന്നു)

ഭു:ദാ:—(വീഴുമ്പോൾ) ഹയ്യോ!

മിത്ര:—എടോ! എന്ത് ഹയ്യൻ?

സാര:—(പിന്നിൽ നോക്കിക്കൊണ്ട്.) അയ്യയ്യോ പ്രാണേശാ! ഞാനും ഇതാ വരുന്നു. (ചാടാൻ ഭാവിക്കുന്നു.)

മിത്ര:— (പിടിച്ചു നിൎത്തിക്കൊണ്ട്) ചാടൊല്ല.

ഉ-ദാ:— (പുഴയ്ക്കു താഴെ മറുകരയ്ക്കു കയറുന്നു.)

സാര:—(ആത്മഗതം) ഹാ! എന്റെ പ്രാണവല്ലഭൻ രക്ഷപ്പെട്ടു. എന്നെ അപഹരിക്കാനോ ദുഷ്ടൻ ഈ അന്യായം ചെയ്തതു്! പ്രിയതമൻ അടുത്തിരിക്കയാൽ ഇവനിൽ നിന്നു എന്നെ രക്ഷപ്പെടുത്താതിരിക്കയില്ല. നിലവിളിച്ചാൽ ഇപ്പാപി എന്റെ ജീവഹാനി വരുത്തും. ക്ഷമിച്ചിരിക്ക തന്നെ.

(ബദ്ധവേഗം പാലത്തിൽ നിന്നിറങ്ങുന്നു.

മിത്ര:—നിന്റെ ഭൎത്താവിന്റെ ശബ്ദം കേട്ടപ്പോൾ അദ്ദേഹത്തെ ആരോ ഉപദ്രവിച്ചു എന്നു തോന്നിപ്പോയി. അദ്ദേഹം കാൽതെറ്റി വിധിയാൽ പുഴയിൽ വീണു. കൂടെ ചാടി മരിക്കുന്നതിൽ എന്താണു ലാഭം? കാലാവസ്ഥ പോലെ പ്രവൃത്തിക്കുന്നതാണ് ഉചിതം.

സാര:—(ആത്മഗതം) ഈ മഹാപാപി എന്റെ പ്രാണേശന്റെ ജീവനെ നശിപ്പിപ്പാൻ തുനിഞ്ഞു. അതല്ലാതെ 'ദുഷ്ടാ!' എന്നുച്ചരിപ്പാൻ ഇടയില്ല. അദ്ദേഹത്തെ ദൈവം രക്ഷിച്ചു. ഈ കഥ ഇവൻ അറികയില്ല. ഇവനോട് ഇങ്ങിനെ പറയാം. (പ്രകാശം) 'മഹാരാജ!' എന്റെ പാപഫലം നിമിത്തം ഭൎത്താവു നദിയിൽ വീണു. കൂടെ ചാടിയാൽ സൊല്ല തീൎന്നു എന്നു അപ്പോൾ കരുതിപ്പോയി. ഭവാൻ എന്നെ പിടിച്ചു നിൎത്തിയതിന്നു ഞാൻ നന്ദി പറയുന്നു. കാലോചിതം ആരും പ്രവൃത്തിക്കേണ്ടതാണ്.

മിത്ര:— നീ ബഹു ബുദ്ധിശാലിനി. ഒരു സ്ത്രീക്ക് ഒരു പുരുഷൻ വേണം. അവൻ എത്ര ധനികനോ അത്ര നല്ലതു്. (മന്ദഹാസത്തോടെ) അല്ലേ?

സാര:—(ആത്മഗതം) ഈ ദ്രോഹിക്ക ധനം പാതിവ്രത്യത്തിനേക്കാളും വലുതു്. ദൈവമേ! ഇനിയും ഞാൻ ദുഃഖിപ്പാനുണ്ടോ! (പ്രകാശം) 'മഹാരാജ'!' ബുദ്ധിയില്ലാത്ത എന്റെ വാക്കിന് ഭവാൻ വലിയ നിധി.

മിത്രാ:—ശരി, ശരി. നമുക്ക നിൻെറ ഭൎത്താവിൻെറ കാൎയ്യം തന്നെ ഓൎമ്മ വരുന്നു. സാധു, വീണുതാണു കൂടാ. നീ നമ്മുടെ കൂടെയുള്ള അവസ്ഥക്ക് അവരും പലതും സംശയിക്കും. ഏതായാലും ഉടനെ പോലീസ്സിൽ അറിവു കൊടുക്കണം. ഒരു സമയം രക്ഷപ്പെട്ടിട്ടുണ്ടെങ്കിൽ അദ്ദേഹത്തെ നമ്മുടെ ബംഗ്ലാവിൽ എത്തിപ്പാൻ പ്രത്യേകം ഏല്പിക്കാം.

സാര:—പുഴയിൽ വീണ ആളെപ്പററി ഈ ആലോചന വെറുതെയാണ്.

മിത്രാ:—എന്തായാലും നമ്മുടെ മുറ നാം പ്രവൃത്തിക്കണം. (ആത്മഗതം) നമ്മുടെ വണ്ടിയോടുകൂടി കുതിരക്കാരൻ നില്ക്കുന്നേടത്ത് എത്താറായി. (ആലോചിച്ചു) ഇവളോടുകൂടി ബംഗ്ലാവിൽ ചെല്ലുന്നതു തടസ്ഥമായിട്ടാണു കലാശിച്ചതു. സബ്ബ്ജഡ്ജിയെ ഊണിന്നു ക്ഷണിച്ചതു് അബദ്ധമായി. അതുകൊണ്ട് ഇവളെ വണ്ടിക്കാരനോടുകൂടി സത്രത്തിലേക്കു് അയക്കാം. (പ്രകാശം) ഹേ സുന്ദരി! നിൻെറ ഭാണ്ഡം ഇതാ. രാത്രി സത്രത്തിൽ വസിക്കും. ഈ അഴക് വസ്ത്രത്തോടെ ഒന്നായി വണ്ടിയിൽ കയറി പോകുന്നതു നിനക്കും നമുക്കും പോരായ്മയാണ്. അതിനാൽ നിനക്കു ധരിപ്പാൻ തക്കതായ വസ്ത്രങ്ങളും സ്വന്തമായി ഒരു വണ്ടിയും നാളെ അവിടെ എത്തിക്കാം. ചെറുബംഗ്ലാവിൽ നമുക്ക സുഖേന കാലം കഴിക്കാം.

സാര:—ഇവിടത്തെ ഇഷ്ടത്തിന്നെതിരായി ഞാൻ എങ്ങിനെ പറയേണ്ടു.

മിത്രാ:—(സന്തോഷത്തോടെ) ഹാ സുന്ദരി! ഈ വാക്കുകൾ കൎണ്ണാമൃതമായിരിക്കുന്നു.

(പിന്നിൽ കട്ടർ ചൊറ്റുന്നു.)

അങ്കം 4. രംഗം 8.

(കാട്ടുനിരത്തിൽ വണ്ടിയോടുകൂടി മുരുഗൻ നില്ക്കുന്നു.)

മിത്രാ:— അരെടെ മുരുഗാ!

മൃഗൻ:— ശാമി.

മിത്രാ:— ഈ സാധു സ്ത്രീ തനിച്ച് എവിടുന്നോ വരികയാണ്. വഴി ശീലമില്ല. ഇവളെ നമ്മുടെ സത്രത്തിൽ നീ കൊണ്ടു പോയി ഇന്നു രാത്രി കൂടെ താമസിപ്പിക്കണം. പിരിഞ്ഞുപോകരുത് കേട്ടോ.

മൃ:— നാനെങ്കെ പോവേൻ ശാമി. പോമാട്ടേൻ പുത്തി.

മിത്രാ:— നിനക്ക് ഉറക്കം ജാസ്തി. ബദ്ധവാ ഭദ്രം.

മൃ:— അപ്പിടിയെ പൊന്ന് ശാമി.

മിത്രാ:— സുന്ദരി! നാളെ കാണാം. ഇപ്പോൾ പിരിയുന്നതിൽ വ്യസനിക്കേണ്ട. (വണ്ടിയിൽ കയറി പോകുന്നു.)

മൃ:— അമ്മാ! പോകലാമാ. ഇപ്പടി നടമ്മാ.

(രണ്ടു പേരും നടക്കുന്നു)

മൃ:— എൻ പെരിയമ്മാ! പേശാതെ പോകിറോം.

സാര:— (നെടുവീർപ്പിടുന്നു.) പോകുന്നപ്പാ! എന്താണ് വേണ്ടതു്?

മൃ:— എന്നമ്മാ വെശനമാ!

സാര:— എന്തിനു വ്യസനം. (ആത്മഗതം) നാഥാ! പ്രാണേശനെ എന്നിൽനിന്നു പിരിച്ചു. അദ്ദേഹം ഇന്നു രാത്രി ദുഷ്ടഗണങ്ങൾക്കിരയാകുമോ? അവരെ നീ കാത്തുകൊൾക. ഞാൻ ഇതാ ദുഷ്ടനയച്ചതെങ്കിലും ഒരു തുണയോടുകൂടി ആൾപെരുമാററമുള്ള ദിക്കിൽ എത്തിയിരിക്കുന്നു.

മൃ:— എന്നമ്മാ! ശുമ്മ നടക്കിറായി. പേശുന്നു- ഓ! ഹോ! ഇരുട്ടിലെ പയമാ? അനാൽ നാൻ ഒരു പാട്ടു പാടുകിറേൻ കേളുങ്കമ്മാ.

ഗീതം ൩൨. ചെഞ്ചുരുട്ടി—ആദിതാളം.

പല്ലവി.

തങ്കമതിനൊത്ത പാദ
പൂങ്കാവനപ്പെൺ കുയിലേ!

അനുപല്ലവി.

നിൻകൃപ എൻ സ്വാമി നേരെ
തിങ്കൾമുഖിയരുളിരുളോ—തന്നാനെ

ഇളങ്കരിമ്പേ! രസക്കഴമ്പേ! കരിങ്കാർവേണി!
മല്ലികച്ചെണ്ടേ! മദനനാമ്പേ!—തന്നാനെ
തേൻകുഴലേ! തന്നാനെ
തേൻകുഴലേ! തേൻകുഴലേ!
തേൻകുഴലേ! തന്നാനെ. തങ്കമതി

ചരണങ്ങൾ.

മാനിനി നിൻ മനമിന്നെൻ
സ്വാമി വരനോടു ചേർന്നാൾ
ഏണമിഴി ദീനമന്യേ
വാണിടാതെ മാനമായി—തന്നാനെ
ഗുണസുമുഖി കീർത്തിമാനാം മിത്രബന്ധു
ഭർത്താവായി തത്ര വാഴാം തന്നാനെ
പച്ചിലയെ പച്ചിലയെ പിച്ചകമേ!—തന്നാനെ. തങ്കമതി

അമ്മാ! നാൻ തിരുടനല്ല. പയം വേണ്ടാ.

സാര:— നിൻെറ യജമാനനെ അറിഞ്ഞാൽ നിന്നെ അറിഞ്ഞുകൂടയൊ?



മൂ:— അതെപ്പിടിയമ്മാ! അവർ, മഹാരാജർ അവൾ് എന്ന കറച്ചൽ. ഒരു നാളൈക്ക് വന്ത് നൂറു രൂപായില്ലേ മേലെ താശിമാക്ക് കൊടുക്കറാങ്കൊ. അമ്മാ! നാളെക്ക് നീ അങ്കെ പോയി പണത്തെ കേട്ടിയന്താക്കാ റൊമ്പം കൊടുപ്പാര. റൊമ്പം നല്ല ശാമി. നിശമാ. ഓ, അന്തവിളക്ക് പാത്തിങ്കളാ അത്തുതാൻ ശാരായക്കടൈ. അതുക്ക് കൊഞ്ചം ഇന്താണ്ടെ ശത്തിരം.

സാര:— എന്നാൽ വേഗം സത്രത്തിലേയ്ക്കു പോകാം.

മൂ:— ഇതമ്മാ! ശത്തിരം.

(പിന്നിൽ കർട്ടൻ പൊങ്ങുന്നു.)

---

## അങ്കം 4. രംഗം 4. നാഗോടിസത്രം.

---

മൂ:— വാ അമ്മാ! ഉക്കാരുങ്കൊ. ഇതെന്നാ ഇൻഭക്ക് ഇങ്കെ ആരുമില്ലയെ! ദിനം റൊമ്പം പേരിരിപ്പാങ്കമ്മാ! (ഇരുന്നും കൊണ്ട്)

സാര:— ആളില്ലെങ്കിലും ഉണ്ടെങ്കിലും നമുക്കെന്താണ്? (ഇരിക്കുന്നു.)

മുരു:— ഒന്നുമില്ലമ്മാ, ആനാലും റൊമ്പം കളിരമ്മാ! ഇന്ത വിറകെടുത്തു കൊഞ്ചം നെരുപ്പു കായട്ടും. (തീ കായുന്നു) അമ്മാ! യശമാനൻ ദിനം ഒവ്വോരോ അണ കൊടുപ്പാങ്കോ. ഊട്ടുക്ക പോകുംപോത് തണ്ണികിണ്ണി കുടിക്കിറതുക്ക്.

ഇൻരക്ക് കളിരുക്ക് ഇന്ത നെരിപ്പു കതി.

സാര:— (ആത്മഗതം) ചാരായം വാങ്ങാൻ ഇവന് പൈസ്സ കൊടുക്കട്ടെ. ഇവിടെനിന്നു പോകുവാൻ തരം നോക്കാം. (പ്രകാശം) മുരുഗാ! ശാപ്പ് പൂട്ടിപ്പോയോ?

മുരു:— എങ്കമ്മാ ആരാ വിളക്കെരിയുതെ. പാരമ്മ.

സാര:— പണമിതാ നീ പോയി വേണ്ടതു കഴിച്ചു മടക്കത്തിൽ കുറേ ഇങ്ങോട്ടും എടുത്തോളു.

മുരു:— അപ്പിടിയെ പോനാമ്മാ! (പോകുമ്പോൾ തിരിഞ്ഞു നോക്കി. ആത്മഗതം) ഇന്തമ്മ മോശം പണ്ണുവാളാ. ഇല്ലെ; ഇല്ലെ. കരൈ കിട്ടെയാച്ചുതെ.

സാര:— ശാപ്പ് അടുത്തിരിക്കയാൽ ഇപ്പോൾ ഇവിടുന്നു മാറരുത്. മടങ്ങി വന്നതിൽ പിന്നെ മുരുഗന്റെ സ്ഥിതി നോക്കി വേണ്ടതു പ്രവൃത്തിക്കാം. (എഴുന്നേറ്റു മുരുഗൻ വരുന്നതു നോക്കുന്നു.) ഓ! വിദ്വാനെത്തിപ്പോയി.

(മുരുഗൻ കക്ഷത്തിൽ ഒരു കുപ്പി റാക്കും കയ്യിൽ രണ്ടു ചിരട്ടയുമായി പാടി വരുന്നു.)

ഗീതം ൫൪. ചെഞ്ചുരുട്ടി— ആദിതാളം.

ഖണ്ഡകം.

(നാനാനനാനാ നാനന്ന നന്നാന.)

ഉലകെ വാണിരുന്ന മാനവരെല്ലാർക്കും
ഉദരസന്തോഷത്തിന്നായ് ജാതമായീവസ്തു — നാനാ
ദേശസഞ്ചാരത്തിൽ കാലുകഴയുന്ന
മോക്ഷകാംക്ഷീസുഖം ലേശം കിട്ടുമോ? — നാനാ

അമ്മാ! കൊണ്ടുവന്തേൻ ഉക്കാറുങ്കമ്മാ! വാ! വാ!

(ഇരുന്നു ചിരട്ട മുന്നിൽ വെയ്ക്കുന്നു) നീതാൻ ഊത്തികൊടു.

സാര:— അങ്ങിനെതന്നെ. (പകർന്നു കുടിക്കുന്നെന്നു ഭാവിക്കുന്നു.

ആത്മഗതം.) ഞാൻ ചാരായം കുടിയ്ക്കാതെ ചിരട്ട വെയ്ക്കുന്നത് ഇവൻ അറിയുന്നില്ല.

മൂറു:— (കുടിയ്ക്കുന്നു) റൊമ്പം നല്ലത്. നീ കുടിയമ്മാ.

സാര:— (ചാരായം പിന്നെയും പകരുന്നു.) ഇതുകൂടെ കുടി മുറുഗാ!

മൂറു:— കുടിയ്ക്കുംപോത് പേശി പേശി താൻ കുടിയ്ക്കവേണം. അതുതാൻ ശാക്കണക്ക മേൽ നല്ലത്. ഇതുക്ക മേലെന്നാശ്രുകമമ്മാ.

സാര:— വിദ്വാന് മുഖപകച്ച് തുടങ്ങിയിരിയ്ക്കുന്നു.

മൂറു:— നാൻ ആടറേൻ പാരുങ്കമ്മാ! (പാടികളിയ്ക്കുന്നു.)

ഗീതം ൩൫. മായാമാളവഗൌളം— ആദിതാളം.

ഖണ്ഡജാതി.

വാളെ ബ്ര്യൂവർ നൽകുന്നൊരെ പളു ശാരായം
മട്ടൻറോസ്റ്റ് കൂട്ടി ഡോസ്സുതന്നു പോട്ടാക്കൊ
യേശുവസൌഖ്യം സിക്കത്തതെ എന്റെ ശൊല്ലാമൊ?
ഇതുരിവ്യമട്ടിലുണ്ടോ ഭൂമിയൊളു ശൈനോടിതെ
കോളറക്കും കോളിക്കിനും കൊടുപ്പുതുണ്ടു ഡോക്ടർ
കാളികൂളി പൂശന്മെല്ലാം വേണമിതു തപ്പാതെ
ബുദ്ധി ശക്തി വദ്ധിപ്പിക്കും നിത്യം പാനം ചെയ്യുന്നാൾ
സിദ്ധമല്ലെ ഇതിന്നിതു കാട്ടുവാനെന്തു ബോധ്യമെ.

(ലഹരിയിൽ ആടിനടക്കുന്നു.)

സാര:— മുറുഗാ! ഇത് എനിയ്ക്കുവേണ്ടി കുടി. (പകന്ന കൊടുക്കുന്നു.)

മൂറു:— (വാങ്ങി കുടിച്ച് ഇടറി സംസാരിയ്ക്കുന്നു.) ആടറതുക്ക് കാൽ വരതില്ലെ. (ചാഞ്ചാടി നടക്കുന്നു.)

സാര:— ഓ! ഹോ! ആടറതുക്ക് കാൽ വരതില്ലയാ? ഛി വെക്കം.

മൂറു:— (ഇടറി) നാൻ പടുക്കട്ടും. (കിടക്കുന്നു)

സാര:— മുറുഗാ! പടുക്കേണമൊ? ഇതുവും കുടി.

മൂറു:—മൊള്ളൊ മൊള്ളൊ ഊത്ത്, ഊത്ത് (വായ തുറന്നു കാണിയ്ക്കുന്നു)

സാര:—(പകന്നു കൊടുത്തുകൊണ്ടു) മതിയോ?

മൃഗ:— (ഇടറി) പോരും പോരും

സാര:— മൃഗാ! എഴുന്നേററ് ഒന്നു കളിക്കൂ.

മൃഗ:— (കഥയില്ലാതെ പിറുപിറുക്കുന്നു.)

സാര:— (മൃഗന്നു ബോധമുണ്ടോ എന്നു പരീക്ഷിക്കുന്നു) ഇവന്നു ലേശം ബോധം ഇല്ല. പോവാൻ ഇതുതന്നെ തരം. പ്രാണേശനെ കണ്ടു സ്ഥലത്തേക്കായി നടക്കാം. വിധിയുണ്ടെങ്കിൽ കാണാം. (പോകുന്നു)

(കർട്ടൻ വീഴുന്നു.)

---

അങ്കം 4. രംഗം 5. (കാട്ടുനിരത്ത്)

---

സാര:— പ്രാണേശനുമായി എന്നു ചേരാറാകും! മാതാപിതാക്കന്മാരോടുകൂടി ഉല്ലസിക്കേണ്ടുന്ന ഭാഗ്യം നീ ഞങ്ങൾക്കു തരുമോ ദയാനിധേ! ആരുമില്ലാത്തവർക്കു ദൈവം തുണയില്ലേ.

ഗീതം 56. ദേശികതോടി—ആദിതാളം.

പല്ലവി.

അവനിയിലീ പാപിനിയെപ്പോൽ അബലമാരിലില്ല നൂനം

അനുപല്ലവി.

പ്രബലസന്താപത്തിൽ വീണു അവധിയില്ലാതുഴലുന്നു — അവ

ചരണം.

മരണമില്ലാ ജീവിതത്തിൽ ഉതകുന്നതിനി ഞാനീശാ!
കരളുരുകീടുന്നു തവ ചരണദാസിക്കിനി നാഥാ! — അവ

ഭദ്രൻ:— (പ്രവേശിച്ച് ആത്മഗതം) കൊങ്കണരാജ്യത്തേക്ക് എന്നെ അയച്ചതു വെറുതെയായില്ല. അനന്തശയനന്റെ ഗൂഢാലോചനകളെല്ലാം ഉപായത്തിൽ അറിഞ്ഞു. ഈ കഥ നമ്മുടെ സ്വാമി കർണ്ണാടകേശനോടുണർത്തിച്ചാൽ സന്തോഷിച്ച് എന്നെ സ്വച്ഛേദാരാക്കും. മിത്രബന്ധുവിന്റെ സത്രത്തിൽ കിടന്നുറങ്ങി പുലരാൻ നാലഞ്ചുള്ളപ്പോൾ കർണ്ണാടകത്തേക്കു പുറപ്പെടാം.

സാര:— (ആത്മഗതം) വഴി പരിചയമില്ല. എങ്ങോട്ടു നടക്ക

ട്ടെ. സത്രത്തിലേക്കു പോയ വഴി ഇതുതന്നെയായിരിക്കാം. ഒരു വിളക്കു കാണുന്നു. (പരിഭ്രമത്തോടെ) അയ്യോ ഗ്രഹചാരമേ! എന്നെ കോട്ടയിൽനിന്നു പിടിച്ചു കെട്ടിയ സിപായിയല്ലേ ഇതു! കണ്ടെങ്കിലെന്റെ കഥ തീൎന്നു. ദൈവമേ രക്ഷ! ഈ മരം മറഞ്ഞു നില്ക്കട്ടെ.

ജഗ്രൻ:— (സൂക്ഷിച്ചു നോക്കുന്നു) എന്താണു മരത്തിന്റെ ചുവട്ടിലേക്കു് ഓടിയതു്. (അരയിൽ കെട്ടിയ വിളക്കു തിരിച്ചു നോക്കുന്നു) മേര! അവിടുന്ന് എവിടേയും പോയില്ലല്ലോ. (അരയിൽനിന്നു കത്തി ഊരി വലങ്കയ്യിൽ പിടിച്ചു് അടുത്തുചെന്നു നോക്കി സാരങ്ഗിനിയുടെ കൈ പിടിച്ചു കത്തി അരയിൽവെച്ചു ചിരിച്ചുകൊണ്ടു്)

ഗീതം 57. സൌരാഷ്ട്രം—ആദിതാളം.

പല്ലവി.

ആ ഹാ! ഇതെന്തൊരത്ഭുതം!
ഈ മടമൊഴിയുടെ തടവിതു വിധിമതോ ശിവ! ആ

ചരണങ്ങൾ.

കഠിന കുമതികളിൽ മുടിമണി ചതുരയാം
തടവുകാരിയാൾ! അടവിതു ചതുരസം
തടവതിൽ നിന്നിഹ അടവിയിൽ നടുവതിൽ
ധൃതിയിൽ പോവതൊ വിധിയോ നിന്നുടെയിനി? ആ

ആ ഹാ! തനിക്കു വിധിച്ചതു തലക്കുമീതെ. പാരസ്യപ്രകാരമുള്ള ഇനാം വാങ്ങാൻ സംഗതിയാക്കിയതിനാൽ നിനക്കു വന്ദനം.

നീ വമ്പത്തിതന്നെ. ജേൽ പാറാവുകാരന്റെ തല പോകാൻ നീ ഇടയാക്കി. നിശാചരീ! നീ എന്നേയും പററിക്കും. അതിനാൽ ഇതാണു് നല്ലതു്. (വേഷ്ടി എടുത്തു തന്റെ കയ്യോടു ചേൎത്തു കെട്ടുന്നു) നടക്കു. മഞ്ഞും വെയിലും കൊണ്ടു നടക്കേണ്ട. നല്ല സ്ഥലത്താക്കിത്തരാം. രാജാവുമായി സുഖത്തിൽ കാലം കഴിച്ചോ. അതല്ലെങ്കിൽ തലപോകും. കണ്ടോളൂ.

സാര:— കുറെ കാലമായി നാനാദുഃഖങ്ങൾ അനുഭവിച്ചുപോരുന്ന എനിക്കു മരണം ഒരു ആശ്വാസമായിത്തീരും. അതിനാൽ ഭയപ്പെടാനില്ല.

ഭദ്രൻ:— കുമ്പ് വെച്ചോടി. ഈ കള്ളടെ ചൂട നീ അറിയുമൊ? അരമനക്കത്തട്ടെ.

(രണ്ടുപേരും പോകുന്നു)

—ooOoo—

അങ്കം 4. രംഗം 6. (കാട്ടുനിരത്ത്)

———

ഗീതം 58. ആനന്ദഭൈരവി—ചാപ്പ്.

പല്ലവി.

ഉ:—ദാ:—പ്രാണേശപതി! സാരംഗിണി! ഇനി
ക്ഷോണിയിൽ വാസം ഞാൻ ചെയ്യുന്നതൊ താനെ    പ്രാ

അനുപല്ലവി.

കുരിയിട്ടിൽ കട്ടിമഞ്ഞു കൊണ്ടിട്ടയ്യോ!
പാരംവശം കെട്ടുനോടി നിന്നെത്തേടി    പ്രാ

ചരണങ്ങൾ.

ഉള്ളംതോറും താപം അതിയായ് വളരുന്നു
എന്തൊന്നു ചിന്തിച്ചു ശാന്തമായ് വാഴ്വൂം    പ്രാ
ഉള്ളനാം ചെയ്‌വാനാരുള്ളൊ വിധി എന്നു
ഓർത്താളും സന്തതം കത്തുന്നു ചിത്തമെൻ    പ്രാ

ദുഷ്ടൻ മിത്രബന്ധു എന്നെ പുഴയിൽ തള്ളിയിട്ടു കൊല്ലാൻ ശ്രമിച്ചു. ഭഗവാൻ എന്നെ രക്ഷിച്ചു. എൻെറ മനോഹരിയെ ചണ്ഡാലപാപി സത്രത്തിലെക്കു കുതിരക്കാരൻെറ കൂടെ അയച്ചു എന്നാണല്ലോ അറിഞ്ഞത്. ഞാൻ ഓടിയത് ഓർത്താൽ ഇവർ രണ്ടുപേരെയും കണ്ടുപിടിക്കേണ്ടതായിരുന്നു. തീർച്ചയായും വഴി തെറ്റിപ്പോയി. പുലരാറുമായി നടക്കതന്നെ.

(പിന്നിൽ മൃഗൻ കിടക്കുമ്പോൾ കുട്ടൻ പൊന്തുന്നു.)

ഉ:—ദാ:— ഏതോ ഒരു എടുപ്പു കാണുന്നു. സത്രമായിരിക്കണം. (സൂക്ഷിച്ചു നോക്കികൊണ്ട്)

ഗീതം 59. കമാശി—ഏകതാളം.

പല്ലവി.

മേദിനിയതിൽ ശയിപ്പോ നാഥവാൻ ശിവ! ശിവ!

അനുപല്ലവി.

ആരവാൻ ശിവാശിവാ യിതാരവാൻ ശിവാ! ശിവാ!    മേദിനി

ചരണങ്ങൾ.

ശേഷശയന ഭൂതലത്തിൽ ഭൂഷയായ് വിലസിടും
കസൂരാംഗിമണിയാമെൻ്റെ സാരസയെങ്ങുശങ്കരാ! മേദിനി
കാതരാക്ഷി സാരതന്നെ ആശയോടെ യങ്ങസാ
കൈതവേനകൊണ്ടുപോയ പാതകരിലൊന്നിവൻ മേദിനി

ഇവൻ കതിരക്കാരൻതന്നെ സംശയമില്ല. എൻ്റെ ആത്മപ്രിയയെ ആ മുറിയിൽ പൂട്ടിയിട്ടിട്ടുണ്ടായിരിക്കും. പൂട്ടു വലിച്ചു നോക്കട്ടെ. (വലിച്ചു നോക്കുന്നു.)

മുറു:— (ആവിയിടുന്നു)

ഉ:— ഓ:- (പൂട്ട് വിട്ട്) ഓ! ഫോ! ഇവൻ ഉറങ്ങുന്നില്ലയോ? അധികം ശബ്ദമുണ്ടാകാഞ്ഞത് നന്നായി. (ശബ്ദിക്കാതെ കിടക്കുന്നു)

മുറു:— ശാമി! ശാമി! (കൈകാൽ കുടഞ്ഞുകൊണ്ട്) അമ്മാ! ഇന്നും തൂങ്കിറയാ.

ഉ:— ഓ:- (ഗൌരവത്തോടെ) ആരാത്! എന്ത!

മുറു:— ഇന്ത പിത്തലാട്ടമാ! അതു വേണ്ടാമമ്മാ!

ഉ:— ഓ:- (എഴുന്നേററ്) എന്തടാ! അമ്മാ കമ്മാ എന്നു പറയുന്നത്.

മുറു:— (എഴുന്നേററ് ഗോസ്സായിയുടെ മുമ്പിൽ പരിഭ്രമിച്ചു നിൽക്കുന്നു )

ഉ:— ഓ:- എന്തടാ! മിഴിച്ചു നോക്കുന്നത്?

മുറു:— അടെ കിടെ എൻട ആരെ കൂപ്പിടറത്? ഇങ്കെ പടുത്തിരന്ത പൊമ്പുള്ളയെങ്കെ ശൊല്ല? നല്ലത്.

ഉ:— ഓ:- എന്തെട പറയ! എന്തുപെണ്ണടാ? എന്തുപെണ്ണടാ? കതകുതുറന്ന് നോക്ക്. (സത്രത്തിലെ മുറി കാട്ടുന്നു)

മുറു:— നീ അവളെ ഉള്ളെ ശാത്തി പോട്ടിയാ? അപ്പിടി ശൊല്ല. (വാതിൽ തള്ളുന്നു) ഓ! ഫോ! പൂട്ട് പൊട്ടിരിക്കതാ. ശാവികൊടയ്യാ.

ഉ:— ഓ:- എന്ത് ചാവി, എന്തു ചാവിയെടാ? (ആത്മഗതം) പ്രാണസഖി ഇവനെ പററിച്ചു പൊയ്ക്കളഞ്ഞു സംശയമില്ല. അവൾ എന്നെ തിരഞ്ഞു നടക്കുന്നുണ്ടായിരിക്കും‥ കഷ്ടമേ കഷ്ടം!

മുറു:—വിളയാട്ടം വേണ്ടാമയ്യാ! ചാവികൊട്.

ഉ-ദാ:—(ആത്മഗതം) ഈ ദുരിതത്തിനെ നിലവിളിപ്പിയ്ക്കുന്നതിനേക്കാൾ കാൎയ്യം മനസ്സിലാക്കി കൊടുക്കുന്നതാണ് നല്ലത്. (പ്രകാശം) എടോ! ഞാൻ ഒരു അമ്മയേയും കണ്ടില്ല, ചാവിയേയും കണ്ടില്ല. ഞാൻ ഒരു വഴിപോക്കനാണ്. എന്നെ സംശയിയ്ക്കേണ്ട.

മുറു:—പോക്കററു കാമിക്കൊ.

ഉ-ദാ:—(പോക്കററു കാണിയ്ക്കുന്നു) നോക്കിക്കോളൂ.

മുറു:—ചാവി ഇല്ലയെ. ഇപ്പിടിയാ (വ്യസനത്തോടെ) അമ്മാ! നീ എങ്കെ. അയ്യോ പോയ്യിട്ടാളാ! വായിലെ മണ്ണു പോട്ടയെ. അടടാ, എങ്കമ്മാ! നീ. എശമാൻ കിട്ടെ എന്ന ശൊല്ലുറതപ്പാ! മരി, മരി, ഇന്ത ചാരായം നമ്പ കൂടാതു്. നാൻ പോയി തേടി പാർക്കട്ടും. അമ്മാ! അമ്മാ! (ഓടിച്ചോടി പോകുന്നു)

ഉ-ദാ:—എടാ! വാ, വാ, വിദ്വാനു തിരക്കായിരിയ്ക്കുന്നു. എന്റെ സാരയെ കണ്ടെത്തിയെങ്കിൽ ഇവൻ ഉപദ്രവിയ്ക്കും. ഞാനും പോകട്ടെ. (പോകുന്നു)

---

## അങ്കം 4. രംഗം 7.

---

കന്നാട്ടത്തിൽ ഒരു തോട്ടം.

(രത്നാകരൻ വരുന്നു.)

എന്റെ വൈഭവത്താൽ യാതൊരു കാൎയ്യം നേരിട്ടില്ല. ഉപായം ഒന്നെ എല്ലാററിലും നല്ലത്. പൊട്ട സാരങ്ങിനിയുടെ ബുദ്ധികുറവിനാൽ അവൎക്ക് എന്തെല്ലാം അനൎത്ഥം നേരിട്ടു.

ഉ-ദാ:—(ഗോസ്സായിയുടെ വേഷത്തിൽ പ്രവേശിച്ചു കാണാത്ത ഭാവത്തിൽ)

ഗീതം ൩൦. ഹിന്ദുസ്ഥാനികാപ്പി—രൂപകം.

പല്ലവി.

പാരിടത്തി ലിന്നിയെത്ര
ഘോരതാപ മുഴുകേണ്ടു.

അനുപല്ലവി.

വാരിജാക്ഷി സാരസന്റെ
നേരവാർത്ത യാരറിവു. (പാരി)

ചരണങ്ങൾ.

കൊണ്ടുപോയോ കന്നലെന്റെ
അന്തികേമൽ കാന്തതന്നെ
കോണ്ടലണി പൂങ്കുഴലെ!
കണ്ടകരൊന്നു ചെയ്യുമോ! (പാരി)
എള്ളിലെണ്ണ പോലെ വാണ
കൊമ്പനാ കരുണാ സിന്ധോ!
പുള്ളിമൃഗ ലോചനയാം
വല്ലഭേ നീ താൻ ഗതി. (പാരി)

ഈ സക്കാർ തോട്ടത്തിൽ അധികം ആളുകളുടെ പെരുമാററമുള്ളതിനാലും, രാജധാനിയ്ക്കു് അടുത്തിരിക്കയാലും, എന്റെ നായകിയെ പററി വല്ലതും അറിയാറാകും. (ചുററി നടക്കുന്നു) ഇതാ ഒരു സ്ത്രീ ലാത്തുന്നു. (സൂക്ഷിച്ചു നോക്കിക്കൊണ്ടു) രത്നകാന്തിയോ? ആട്ടെ, ശുദ്ധ ഗോസ്സായി എന്നു നടിച്ചുകളയാം.

രത്നാ:— (ആത്മഗതം) തോട്ടത്തിൽ എന്താണ് ഒരു ഗോസ്സായി നടക്കുന്നതു്.

ഉ-ദാ:—(അടുത്തു ചെന്നു രത്നകാന്തിയോട്) ആനന്ദം ഭവിക്കട്ടെ.

രത്നാ:—(ചിരിച്ചുംകൊണ്ട്) ആ ഹാ! ഒന്നാന്തരം ഗോസ്സായി. ചെറുപ്പം മുതല്ക്കു കാണുന്ന എന്നെ കബളിപ്പാൻ ശ്രമിക്കുണ്ടോ.

ഉ-ദാ:—രത്നകാന്തി! ആ വിചാരം എനിക്കില്ല.

രത്നാ:—അനുജത്തിയെ തേടി നടന്നു വെറുതെ കായക്ലേശം ചെയ്യേണ്ട. കോമളരാജനെ തേടി ഞാൻ നടന്നിരുന്നുവെങ്കിൽ എന്റെ ദേഹം ഇത്ര ശോഭയോടുകൂടി ഇന്നിരിക്കുമായിരുന്നോ?

ഉ-ദാ:—ഉപദേശം കൊള്ളാം.

രത്നാ:—എന്തു സംശയം. 'സാരയെ' കന്നടന്റെ അധീനത്തിൽനിന്നു കൊണ്ടുവരുവാൻ നിന്നാൽ അസാദ്ധ്യം.

ഗീതം നൃ. ഹിന്ദുസ്ഥാനികാപ്പി—രൂപകം.

പല്ലവി.

സാരമാകും മന്ത്രിപുത്രൻ നീ സന്താപസിന്ധോ!
നീറീടുമെന്നാകാന്തനായി വൃഥാ.

അനുപല്ലവി.

നാരിമണി തന്നെയോർത്തു
പാരിലലയുന്നതോ നിൻ
സാരബുദ്ധി ചൊല്ലു സുന്ദര!—ഭൂമണ്ഡലത്തിൽ. (സാര)

ചരണം.

ആടൽ വിട്ടെന്നോടു ചേർന്നാൽ
കേടകന്നു വാണിടാമേ
തേടേവേണ്ട സാരമെന്നു നീ—ചൊല്ലിടാമിന്നു. (സാര)

ഉ-രാ:—താമസം എവിടെയാണ്?

രത്നാ:—ഇപ്പോൾ മുമ്പുണ്ടായിരുന്നേടത്തല്ല.

ഉ-രാ:—മുമ്പ് എവിടെയായിരുന്നു? ഇപ്പോൾ എവിടെയാണ്?

രത്നാ:—ഒന്നും അറികയില്ല അല്ലേ? അനുജത്തിയുടെ കൂടെ എന്നെ തടവുകാരിയാക്കി പിടിച്ചപ്പോൾ ഉപരാജാവോട് ഉപായത്തിൽ കൂടി കുറെക്കാലം കഴിച്ചു.

ഉ-രാ:—പിന്നെയോ?

രത്നാ:—ആ വിടനേക്കാൾ രസികനും അധികം സ്വാതന്ത്ര്യം തരുന്നവനുമായ പട്ടണ്ണ അരശു എന്ന ആളുടെ കൂടെയാണ് ഇപ്പോൾ രസിച്ചു കാലം കഴിച്ചുവരുന്നത്.

ഉ-രാ:—തോന്നിയവാസമായി കാലം കഴിക്കുന്നതു മൃഗപ്രായമല്ലേ? ഹാ കഷ്ടം! കഷ്ടം!

ഗീതം നാ. സുരട്ട—ആദിതാളം.

പല്ലവി.

പതിവ്രതമാർക്കിവ്വിധം ചെയ്യുന്നാകിൽ
ചിതമാമോ, ചൊല്ലീടു രത്നകാന്തി?

അനുപല്ലവി.

പാർത്ഥിവ പുത്രികൾ ലേശവും ന്യായങ്ങ-
ളോർത്തിടിൽ ചെയ്യരുതേ, ലേശവും ചെയ്യരുതേ. (ചിത)

രത്നാ:—പ്രസംഗിക്കുന്നോ ഭാവം!

ഉ-രാ:—നീ ഒരു രാജകുമാരി. കോമളരാജനെ വരിക്കാമെന്നു വാ

ശത്തം ചെയ്തു നീ ഉപരാജാവിൻെറ വെപ്പാട്ടിയായി. അദ്ദേഹത്തേയും വിട്ട് ഇപ്പോഠം മറെറാരാളുടെ കൂടെയായി. അയ്യോ! ഇതെന്തു കഥയാണ്! രത്നാകാന്തി! ഠന്നയങ്ങഠംക്ക് അടിമയാകരുതേ.

രത്നാ:—അതല്ല, പുരുഷനു ഞാനടിമയാകാനൊ? ജന്മനാ ഇല്ല. ലണ്ടൻ, പാരീസ്സ മുതലായ നഗരങ്ങളിലെ യുവതികഠംക്ക് എത്രയോ സ്വാതന്ത്ര്യമുണ്ട്. സ്ത്രീപുരുഷന്മാർ കൂപ്പം വിനോദിയ്ക്കുന്നില്ലയൊ? ഇതൊക്കെ നീയും അറിഞ്ഞിരിയ്ക്കും, പുരുഷനു സ്ത്രീ കീഴടങ്ങണമെന്നു നീ പറയുമോ?

ഉ-ദാ:—വേണ്ടുന്ന പരിജ്ഞാനമുണ്ടെങ്കിൽ കീഴടങ്ങേണ്ടതില്ല. നാം ആ പരിജ്ഞാനത്തിൽ എത്താത്തവരാണ്. ഇനി നൂറു കൊല്ലംകൊണ്ട് എത്തുകയും ഇല്ല. അതുകൊണ്ട് * * * *

രത്നാ:—മതി, മതി കേട്ടത്. ഇതുതന്നെയാണ് പ്രസംഗം എന്നു പറഞ്ഞത്. ബാക്കി സാരഞ്ജിനിയോട് ആയിക്കോളു. ഞാൻ പോകുന്നു. (പോകുന്നു)

ഉ-ദാ:—മഹാപാപശക്തി! വിദ്യയുണ്ടെങ്കിൽ ഒരു സ്ത്രീ അവിവേകിനിയായി ഈ വിധം അലയുമോ? കഷ്ടം! കഷ്ടം! നമ്മുടെ സമുദായത്തിൽ ഇപ്പോഴുള്ള ചില മൂഢസമ്പ്രദായങ്ങളെ തീർക്കാൻ വേണ്ട വഴി എടുക്കേണ്ടതാണ്.

(കർട്ടൻ വീഴുന്നു)

—:o:—

## അങ്കം 5. രംഗം 1.

---

കന്നടരാജാവിൻെറ അരമന.

ക-രാ:—ജേലിൽനിന്നു ചാടിപ്പോയ സാരഞ്ജിനിയെ പിടിച്ചുകൊണ്ടു വരുന്നാഠംക്കു നല്ല സമ്മാനം നല്കുമെന്നു വിളംബരം ചെയ്തു. എന്നിട്ടും, ഇതുവരെ അവളെ നമ്മുടെ മുമ്പാകെ ഹാജരാക്കാൻ ആർക്കും കഴിഞ്ഞില്ലല്ലൊ. ഇനി വേറെ മാർഗ്ഗം ആലോചിയ്ക്കണം.

സേവ:— മഹാരാജാധിരാജനേ! തിരുപാദദർശനത്തിന്നായി ഒരു സിപായി വന്നിട്ടുണ്ട്. കൂടെ രാജകുമാരി സാരഞ്ജിനിയും ഉണ്ട്.

ക. രാ:— (ആശ്ചൎയ്യത്തോടെ) കിട്ടിപ്പോയി! ഇല്ലെ! ഇങ്ങട്ടു വേഗം വരുവാൻ പറയു.

സേവ:— റാൻ (പോകുന്നു)

ക. രാ:— ഇനിയും ഇവർ അനുസരണക്കുറവു കാണിയ്ക്കുമോ?

ഭദ്രൻ:— (സാരഞ്ജിനിയോടുകൂടി പ്രവേശിയ്ക്കുന്നു) മഹാരാജാവു ജയിച്ചാലും. ഞാൻ കൊങ്കണ രാജ്യത്തു പോയി * * * *

ക. രാ:— സിപ്പായി! സംസാരിപ്പാൻ വരട്ടെ. നീ അല്പം നേരം മാറി നില്ക്കു.

ഭദ്രൻ:— കല്പനപോലെ (പോകുന്നു)

ക. രാ:— (പുഞ്ചിരിയോടെ സാരഞ്ജിനിയെ നോക്കിക്കൊണ്ടു്) ഹേ! ലോകൈകസുന്ദരി! ക്ഷീണം അധികമായി നിന്നെ ബാധിച്ചതായി കാണുന്നു. ഒപ്പം ഇരുന്നു വിശ്രമിയ്ക്കാം. വരു!

സാര:— ഞാൻ തിരുമേനിയുടെ തടവുകാരിയായിരിയ്ക്കയാൽ ഒപ്പം ഇരിയ്ക്കുന്നതു് അനുചിതമാണെന്നു വ്യസനപൂൎവ്വം ഉണൎത്തിച്ചുകൊള്ളുന്നു.

ക. രാ:— നമ്മുടെ മോഹത്തെ സാധിപ്പിപ്പാൻ നീ ഇഷ്ടപ്പെടുന്നു എന്ന ഭാവത്താൽ അറിയുന്നതിനാൽ ഇവിടെ ഇരിയ്ക്കുന്നതിനു വിരോധമില്ല. നിന്റെ പിതാവിന്ന് അനന്തശയനരാജ്യം തിരികെ കൊടുത്തു കളയാം. ഇങ്ങട്ടു വരാം.

ഗീതം ൩൨. കമാശി—ആദിതാളം.

പല്ലവി.

പ്രാണനാഥെ! കണ്മണി! നീ വാ, വാ വാ സുന്ദരി!

അനുപല്ലവി.

ഏണാക്ഷീമണി! നിന്നാൽ ദീനനാമീ രാജനെ
ത്രാണനം ചെയ്തീടുകിന്നു
മാനിനി! നിൻ കൃപയാലെ
പ്രാണരക്ഷ ചെയ്കമേനീ (പ്രാ)

ചരണം.

ബന്ധുരഗാത്രി ബാലെ! മന്ദഗാമിനി! സുശീലെ!
സന്തതം നിന്നെ നിനച്ചു
ഹന്ത ഞാനൊ വലയുന്നു
വെന്തിളം ഞാൻ നിന്നാലിന്നു. (പ്രാ)

സാര:— നിന്തിരുവടി എന്നെ തെററിധരിക്കയാണ്. അച്ഛനു രാജ്യം തിരികെ കൊടുക്കാതിരുന്നാലും എന്റെ പ്രാണഹാനി വരുത്തുന്നതായാലും വേണ്ടതില്ല.

ഗീതം ൩൪. കാമാശി—ഏകതാളം.

പല്ലവി.

മുന്നമെ വരിച്ചനാഥൻ തന്നെ കൈവെടികെന്നുള്ള

അനുപല്ലവി.

നിശ്ചയം പോലിതു ചെയ്വാൻ ഖിന്നയാമിവൾ നിനച്ചാൽ
നിന്നടി മലർ തന്നാണ മന്നവാ ആവതല്ലിതും (മുന്നമെ)

ചരണം.

പ്രാണനാഥ നായിട്ടമെൻ മുവനാഭസനെ യൊഴിഞ്ഞു
വാനവർ കോൻ വന്നാലുമി മാനിനിയെ കിട്ടാനൂനം. (മുന്നമെ)

ക. രാ:— (കോപത്തോടെ) നിന്റെ നാഥനെ എത്തിച്ചു തരാം— അവന്റെ തല കൊണ്ടുവരുന്നാൾക്കു 12000 ഉറുപ്പിക കൊടുക്കുമെന്നു പ്രസിദ്ധംചെയ്തു കളയാം. ആരാണവിടെ?

ഭടൻ:— (പ്രവേശിക്കുന്നു) എറാൻ.

ക. രാ:— നിനക്കു് ഇവളെ എങ്ങിനെ പിടികിട്ടി?

ഭടൻ:— മഹാരാജാവെ! അനന്തശയനരാജാവിന്റെ വിവരങ്ങൾ ഗോപ്യമായി അറിഞ്ഞു വരുവാൻ എന്നെ അയച്ചിരുന്നു. അവിടെ ചെന്നു രിപുക്കളുടെ ഗൂഢാലോചനകൾ മനസ്സിലാക്കി വരും വഴിക്കു് ഇന്നലെ രാത്രി നാഗോഡിയിൽ വെച്ച് ഈ രാജകന്യകയെ യദൃച്ഛയായി കണ്ടുകിട്ടി.

പിന്നെ അനന്തശയനരാജാവു കൊങ്കണേശന്റെ സഹായത്തോടുകൂടി തിർച്ചയായും ഇവിടത്തോടു യുദ്ധത്തിനു വരും, എന്ന് അറിവു കിട്ടി.

ക. രാ:— (സാരഞ്ജിനിയോട്) ഇങ്ങിനെ വേഷംകെട്ടി കാരാഗൃഹത്തിൽനിന്നു പൊയ്ക്കളഞ്ഞാൽ പിടികിട്ടില്ലെന്നു കരുതിയോ? സിപ്പായി! മററു കാൎയ്യങ്ങൾ പിന്നെ വന്നു ബോധിപ്പിക്കാം. കല്പിച്ചതായ ഇനാം വാങ്ങി പോകാം.

ഭടൻ:— മഹാരാജാവു ജയിച്ചാലും. (വാങ്ങി പോകുന്നു)

ക. രാ:— ഹേ! പൂൎണ്ണചന്ദ്രാനനെ! നിന്റെ അതിരമണീയമായ

സൌന്ദൎയ്യം നാം കണ്ടിരുന്നില്ലെങ്കിൽ വൈഷമ്യമില്ലായിരുന്നു. വൃഥാകൊണ്ടു ഞാൻ യമലോകം പ്രാപിക്കുന്നതിൽ നിനക്കു സങ്കടം തോന്നുന്നില്ലയോ? ദേഹത്തിനു നാശം വരുമെന്നു മാത്രമല്ല, അതിനു മുമ്പായി ചിത്തഭ്രമംകൂടി ഉണ്ടാകുമോ എന്നു സംശയിക്കുന്നു. അതിനാൽ എന്നെ രക്ഷിച്ചാലും.

ഗീതം ൩൫. ശങ്കരാ—ആദിതാളം.

പല്ലവി.

നാമിനി ചേരുക ബാലേ!
കോമളാംഗി! മധുവാണി!

അനുപല്ലവി.

കാമിനി! നിൻ മനസ്താപം ഈ
യാമിനിയിൽ വെടിയേണം (നാമിനി)

ചരണം.

താമസ മരുതേ കന്യേ! നീ
കാമിത മരുളുക ധന്യേ!
കാമനമ്പു ചൊരിയുന്നു മമ
പ്രേമസാരനിധി മാന്യേ! (നാമിനി)

സാര:— കല്പിച്ചതൊക്കെ കേട്ടു. ന്യായമായും യുക്തിയായും സംസാരിക്കുന്നത് അങ്ങുന്നു കൈക്കൊള്ളുന്നില്ല. ഞാൻ എന്തുണൎത്തിക്കട്ടെ!

ക. രാ:— ഹേ ജഗന്മോഹനേ! വിപരീതം പറയാതെ എനിക്കു ജീവദാനം ചെയ്യാലും.

സാര:— അവിടത്തെ അഭിലാഷം സാധിപ്പിച്ചാൽ എന്നോടു വാത്സല്യമുണ്ടാകും തീൎച്ചതന്നെ. പക്ഷേ സദാചാരപാതിവ്രത്യങ്ങൾക്കു ഭംഗം ഞാൻ വരുത്തുന്നു. ഇവക്കു ഭംഗം വരുത്താതിരുന്നാൽ ശാശ്വതമായ സൽഗതിക്കു ഹാനി ഭവിക്കുന്നതല്ല. ഇവിടത്തെ വിരോധം സമ്പാദിക്കുന്നതായാൽ ഒരു സമയം ഈ നശ്വരമായ കായനാശം വരുത്തുമായിരിക്കാം. രാജാവേ! നീതി വിട്ട് എന്നോടൊന്നും കാട്ടാതിരിപ്പാൻ അപേക്ഷ.

ക. രാ:— നീതി എന്നും ഞാൻ കാംക്ഷിക്കുന്നവനാണ്. എങ്കിലും, കാമദേവന്റെ പ്രജയായ എനിക്ക് അവനെ അനുസ

ഭിപ്പാനേ തരമുള്ളു. അവന്റെ നിശ്ചയം ഇത്ര എന്നു പറവാനില്ല. അവനെ സന്തോഷിപ്പിപ്പാൻ പ്രവൃത്തിക്കുന്നത് എന്റെ മുറയും ന്യായവുമായിരിക്കും. അധികം പറവാൻ സമയം ഇല്ല.

സാര:— ഇതിൽ ന്യായവും, യുക്തിയും ഉണ്ടെന്നു ഭവാനു തോന്നുന്നുണ്ടോ?

ക. രാ:— (കോപത്തോടെ) ന്യായവും, യുക്തിയും ഞാൻ കാട്ടിത്തരാം. നിന്നെ ഞാൻ വിടുകയില്ല. ഇവിടെ വാ! രാജദ്രോഹിണി!

സേവ:— (പ്രവേശിച്ച്) ഓ! ഹോ! വാക്കേറി, ശബ്ദം മൂത്തിരിക്കുന്നു. ചിത്തബാധയാണെന്നു തോന്നുന്നു. ഇവിടെ മറഞ്ഞു നിന്നാൽ എല്ലാം അറിയാം. (മറഞ്ഞു നിൽക്കുന്നു)

ഗീതം ൩൩. ചെഞ്ചുരുട്ടി—രൂപകം.

പല്ലവി.

സാര:— ഉത്തമരാം പാൎത്ഥിവന്മാർ
സാധുരക്ഷ ദീക്ഷിപ്പും

അനുപല്ലവി.

ഭൂമിപനാം കണ്ടരാ ഹിംസാ കൎമ്മധൎമ്മമോ?

ചരണം.

ക. രാ:— ദുഷ്ടേ! എന്നിഷ്ടത്തോടൊത്തുടൻ കൂടാഞ്ഞിൽ
സ്പഷ്ടമായ് കാട്ടിടാമെന്നുടെ ധൎമ്മത്തെ
വിട്ടിടാ ജീവനീ കുട്ടിയിരിക്കുമ്പോൾ
വെട്ടിടും കണ്ഠമീ വാളതാൽ കാൺകരേ!

(വാൾ ഊരി വെട്ടുമ്പോൾ)

സാര:— അയ്യോ! ഹാ! മഹാദേവ! (വിലാപിക്കുന്നു)

സേവ:— (ചാടി രാജാവിന്റെ കൈ പിടിച്ചുകൊണ്ട്) മഹാരാജാവെ! അരുതെ, അരുതെ ഈ വൃഷലിയുടെ രക്തംകൊണ്ടു രാജഹസ്തം മലിനപ്പെടുത്തരുതെ.

ക. രാ:— (വാൾ ഉറയിൽ ഇട്ട്) സേവകാ! ഈ ശഠയെ കൊട്ടാരത്തിന്നു കിഴക്കുള്ള കടശാദ്രിവനത്തിൽ ഗോപ്യമായി കൊണ്ടുപോയി തല വെട്ടിക്കളവാനായി മന്ത്രി വേണ്ട ഏൎപ്പാടുകൾ ചെയ്യട്ടെ.

സേവ:— കല്പനപോലെ.

ക- രാ:— (പോകുന്നു)

സേവ:— (സാരങ്ഗിനിയോട്) നടാ, നടാ താമസിക്കേണ്ട.

സാര:— ഹാ പരമശിവനെ! (വിലപിക്കുന്നു)

(രണ്ടുപേരും പോകുന്നു.)

—:o:—

അങ്കം 5. രംഗം 2. കടശാദ്രിപർവ്വതം.

കലയാളി:— (സാരങ്ഗിനിയുമായി പ്രവേശിക്കുന്നു.)

കല:— നിങ്ങൾക്കു രാജേച്ഛത്തിന്നനുകൂലിക്കുവാൻ മനസ്സില്ലാ അല്ലെ? സ്ത്രീ മുതിന്നാൽ ബ്രഹ്മനും തടുത്തുകൂടാ. രാജാവിനെ വേളികഴിപ്പാൻ വേണ്ടി കാളിക്കും, കൂളിക്കും എത്ര എത്ര പ്രാത്ഥനകൾ രാജോത്തമർ കഴിക്കുന്നു. നിങ്ങൾക്കു ശക്കര കയ്പായിരിക്കാം.

സാര:— മധുരത്തോടു പ്രിയമുള്ളവൎക്കു ശക്കര നന്നു. അതല്ലാത്തവൎക്കൊ?

കല:— അതല്ലാത്തവൎക്ക് ഇതാണ്. (ഇടിപ്പാൻ ഭാവിക്കുന്നു)

സാര:— അയ്യയ്യോ ആത്മരക്ഷകാ! നീ എന്നെ വെടിഞ്ഞൊ?

ഗീതം ൩൭. പരജു—ആദിതാളം.

ഞാനൊരപരാധം പ്രാണികൾക്കാൎക്കെന്നും
കരുതിയില്ലഹോ രക്ഷാശങ്കരപാഹിമാം (ഞാ)
പ്രാണനിതാ മമ പോകമാറായില്ലോ
ശോണിതാംബ്രിതവരതോന്നാണമെൻറുടി (ഞാ)
നിന്ദിതവടിയുമവൻകൃപയെന്യേ
ബന്ധുവില്ലടിയനു സന്തതം ദേവാ! (ഞാ)

കല:— എന്തു ബന്ധുവെടി! കൎണ്ണാടകരാജൻ നിനക്കു ഒന്നാംതരം ബന്ധുവായിരിക്കും.

സാര:— ദയചെയ്തു ദുരിതവചനം പറയാതിരിക്കണം.

കല:— വായാടിത്തരം മതിയാക്കു. നടവേഗം.

സാര:— അയ്യോ! എന്റെ ജീവഹാനി വരുത്തുന്നതിന്നു മുമ്പുള്ള സമയം വൃഥാവാക്കരുതെ! നാമം ജപിക്കട്ടെ.

കല:— പിശാചെ! നാമം ജപിക്കേണമോ? ആയ്ക്കട്ടെ. ഉവനാഭാസന്റെയോ? നിന്റെ നാനാവിധ ശൈത്യങ്ങൾ ചെയ്തി

ൻെറ ശേഷം കൈകാലുകഠം തറച്ചു് തറച്ചു് തുണ്ടം തുണ്ടമാക്കി കഴുകിന്നു് ഇട്ടു, ഇട്ടു കൊടുത്തതിൽപിന്നെ മാത്രമെ നിൻെറ ജീവഹാനി വരുത്തുകയുള്ളു കരുതിക്കൊ മൂഢെ!

സാര:— ഒക്കെ മുങ്ങിയാൽ കുളിയൊന്നല്ലെ.

കല:— കുളി ഞാൻ മാററിത്തരാം. (ഇടിപ്പാൻ ഭാവിക്കുന്നു)

സാര:— ഹാ ദയാനിധേ! മരണമൊ അടുത്തു) അതിന്നുമുമ്പായി ഈ ദ്രോഹവുംകൂടി സഹിക്കേണമൊ? ഹാ പ്രാണനാഥാ! നീ എന്നെ തിരഞ്ഞു നടക്കേണ്ടതില്ല. കഷ്ടപ്പാടുമില്ല.

പ്രാണേശാ! നീ എന്തിന് എൻെറ മുമ്പിൽ നില്ക്കുന്നു. നീ വ്യസനിക്കേണ്ട. ആശ്വസിക്കു, ആശ്വസിക്കു. ഈ മഹാ പാപിനിയെ സ്നേഹിക്കയാൽ നിണക്കു വ്യസനിപ്പാൻ സംഗതിയായി. ജീവനാഥാ! നീ എന്നെ വിവാഹം കഴിക്കുന്നില്ലെ!

കല:— മതി മതി, നിലാവുകണ്ട പട്ടിപോലെ ചിലക്കുന്നതു്. നീ ആരോടാണ സംസാരിക്കുന്നതു? തല ഇളക്കം പററിയോ?

സാര:— അന്ത്യകാലമടുക്കയാൽ ജഗദീശപ്രാൎത്ഥന കഴിപ്പാൻ സമയം തരിക.

കല:— ഇതിനെക്കൊണ്ടൊന്നും രക്ഷപ്പെടുകയില്ല. എന്തെങ്കിലും ആയിക്കൊ. ം-ം- ക്ഷണം, ക്ഷണം.

ഗീതം നവ്യ. ഖരഹരപ്രിയ—രൂപകം.

പല്ലവി.

സാ:— ദേവാദി ദേവാ! ദീനബന്ധോ! പാഹിമാം വിഭോ!

അനുപല്ലവി.

ഭൂമിതന്നിൽ പ്രാണനിതാ കൈവെടിയാറായി (ദേവാദി)

ചരണങ്ങഠം.

ഭവനാശാ! നിത്യമായും ചിന്തചെയ്തു നിൻ
കഴലയോരടി ഭൂമിവാസം വെടിയുന്നു നാഥാ! (ദേവാദി)
യോഗമേവം വന്നുവാൻ കിം പിഴ ചെയ്തു
ലോകനാഥാ പാപിനി ഈ പാരിടന്തിൽ ഹാ (ദേവാദി)

കല:— മതിയാക്കു. മതിയാക്കു. വാ ഇവിടെ. കിഴക്കു തിരിഞ്ഞു മുട്ടുകുത്തി നില്ക്കു. വല്ലതും പറവാനുണ്ടെങ്കിൽ പറഞ്ഞോളു.

സാര:— (മുട്ടുകുത്തി തൊഴുതുംകൊണ്ടു) ഹാ! സൎവരക്ഷകാ. നീ അടിയന്നു ജീവനെ നല്കി. ആ ജീവനു സന്തോഷത്തിന്നാ

യി ഭുവനദാസനായും തന്നു ഞങ്ങളുടെ സ്നേഹമാകുന്ന പുഷ്പം വികസിച്ചു ഫലത്തെ ദാനംചെയ്വാനിടയാകുന്നതിന്നു മുമ്പായി ഞങ്ങളെ നീ വേർപെടുത്തുന്നു. അഹാ മമ സ്വാമിൻ! മാനുഷബുദ്ധി എത്ര കേമമായിരുന്നാലും തുച്ഛം. ഞങ്ങൾ രണ്ടുപേക്കും നല്ലതു എന്താണെന്നു നിണക്കു അറിഞ്ഞുകൂട. നിന്നിൽ ഞങ്ങളെ ചേപ്പാനും, നിന്റെ ഇഷ്ടത്തെ നടത്തിത്തരുവാനുമായി യാചിച്ചുംകൊണ്ടിതാ ഈ ദാസിയുടെ ജീവനെ തൃപ്പാദത്തിൽ സമപ്പിക്കുന്നു. ശിവാ! ശിവാ! ശിവാ! ശിവാ! ശിവാ! ശിവാ!

കല:— (തലപിടിച്ചു താത്തികൊണ്ടു) തല ഉയത്തരുതു. (വെട്ടാൻ ലാക്കെടുക്കുമ്പോൾ)

കരടി:— ഘോരശബ്ദത്തോടെ പെട്ടെന്നു കലയാളിയുടെ മേൽ ചാടി വീണു പിടിച്ചു കൊല്ലുന്നു

കല:— അയ്യോ, അയ്യോ അമ്മാ! രക്ഷിക്കണേ.

സാര:— ദേവാ! ദേവാ! ഒരു ഭൂതമാണോ കാണുന്നതായല്ലോ.

(ഭ്രമിച്ചു ഓടി മുമ്പിലായി വരുമ്പോൾ പിന്നിൽ കരടി വീഴുന്നു)

സാര:— (ഭ്രമിച്ചു തിരിഞ്ഞു നോക്കിക്കൊണ്ടു) മഹേശാ! നിന്റെ കരുണയാൽ കലയാളിയിൽ നിന്നു തപ്പിപ്പിഴച്ചു ഈ വഴിയായി പോയാൽ എവിടെ എത്തുമോ?

---

(പോകുന്നു)

അങ്കം 5 രംഗം 3 മൂകാംബിക—സൌവണ്ണികതീത്ഥം.

(തീത്ഥമാടിയതിന്റെ ശേഷം കുചലാംബ ഭവാനി എന്ന ദാസിമാരും രത്നകാന്തിയും തിലകാദികൾ ചെയ്യുന്നു)

രത്നാ:— (ആത്മഗതം) ആചാൎയ്യരുടെ കൂടെ വായിക്കുമ്പോൾ ഞാൻ പറഞ്ഞതെല്ലാം ശിലാരേഖയായി കരുതിയ കോമളരാജനോ, എന്നും എന്നെ അടിമയായി പൂട്ടിവെപ്പാൻ ഉത്സാഹിച്ച കന്നട ഉപരാജാവിനോ, മഹിഷാസുരപുരിയിലെ കമ്മിഷണർ പുട്ടണ്ണ അരളയ്യവിനോ, എന്റെ സ്വാതന്ത്ര്യം സമപ്പിക്കാഞ്ഞതു പുണ്യവിശേഷം തന്നെ.

ഗീതം നൻ. ബിഹാക്—ആദിതാളം.

പല്ലവി.

ഇമ്മഹിയിൽ മമ തുല്യമായ്
മതിമുഖി മാറിലാരുമേ. (ഇമ്മഹി)

അനുപല്ലവി.

സ്വാതന്ത്ര്യമുണ്ടുമേ ആയതുമൂലമണികം
ക്ലേശമേ ഇല്ലനൂനം. (ഇമ്മഹി)

ചരണങ്ങൾ.

കേവലം കൂട്ടിലിട്ട ജീവിപ്പതില്ല്യസ്ത്രീകൾ
ജീവനം വ്യർത്ഥമല്ലോ. (ഇമ്മഹി)
എൻ സഖിമാരുമായ് സന്തതം കേളിച്ചു
വൻസുഖമോടു വാഴാം. (ഇമ്മഹി)

മാതാപിതാക്കന്മാരുടെ ആധീനത്തിലാണെങ്കിൽ അവരുടെ ശാസന എത്ര! അങ്ങോട്ടു പോയിക്കൂടാ, ഇങ്ങോട്ടു പോയിക്കൂടാ, തനിച്ചു ജനനാൽ പോയിക്കൂടാ. ആസകലാൽ രാജസന്താനങ്ങളും തടവുകാരും സമം.

കമ:— സഖീ! രത്നകാന്തി! സൌപർണ്ണിക തീർത്ഥസ്നാനത്താൽ സന്തോഷമല്ലേ വേണ്ടതു. പിന്നെ എന്താണ് ഒരു ആലോചന.

ഭവാ:— അച്ഛന്റെ രാജ്യംപോയ വ്യസനമാണ്.

രത്നാ:— എനിക്കു സ്വാതന്ത്ര്യത്തോളം വലിയതു ഒന്നും ഇല്ലെന്നു പലപ്പോഴും പറയാറില്ലേ?

കമ:— ഭവാനിക്കു് എന്തെങ്കിലും വെറുതെ പറയണം.

ഭവാ:— കമലാംബാ! നമ്മുടെ സ്നേഹിതന്മാർ നമ്മേയും നോക്കി അമ്പലത്തിൽ നില്ക്കുന്നുണ്ടായിരിക്കാം.

രത്നാ:— അവർ നമ്മുടെ ചൊൽപടിക്കു നില്ക്കണം, മറെറന്താണ്.

കമ:— ചെന്ന പട്ടണത്തിലെ ഡംഭാചാരിയാരും കൂടി നമ്മുടെ മദനസുന്ദരിയുടെ ചൊൽപടിക്കല്ലേ നിന്നിരുന്നതു.

രത്നാ:— അതാണു പറഞ്ഞതു. ഭവാനിക്കു എല്ലാററിലും ചാപല്യമാണ്. അമ്പലത്തിൽ ചെന്നാൽ ആരേയും കണ്ട ഭാവം തന്നെ കാണിക്കരുതു്. എത്തിയ ഉടനെ ആട്ടവും പാട്ടും തു

ടങ്ങണം. എന്നാൽ രസികന്മാരെ ഭാവചേഷ്ടകൾ കൊണ്ടു മനസ്സിലാക്കാം.

ഭവാ:— രത്നാകാന്തി! നോക്കു നോക്കു ഒരാൾ ഇതാ കാട്ടിൽ കൂടി വരുന്നു. ആകൃതിയിൽ ഗോസായിയാണ്.

(ഗോസായി വേഷത്തിൽ സാരഞ്ജിനി പ്രവേശിച്ചു)

ഗോസാ:— സീതാറാം— സീതാറാം.

രത്നാ:— (സൂക്ഷിച്ചു നോക്കീട്ട് (ആത്മഗതം) ഇതു സാരഞ്ജിനിയാണല്ലോ? വേഷധരന്മായായി നടക്കയാണെന്നുണ്ടോ! (ചിരിച്ചും കൊണ്ടു പ്രകാശം) ഹേ, ഹേ! എന്നെ അറിയുമോ?

ഗോസാ:— അറിയാം. സ്വഭാവംകൊണ്ടു നിങ്ങളുടെ കൂട്ടരേയും മനസ്സിലായി.

രത്നാ:— സഖിമാരേ! ഇതു വേറെ ആരും അല്ല. എന്റെ സോദരി സാരഞ്ജിനിയാണ്.



കച:— ആഹാ! ഞാൻ ശുദ്ധ ഗോസായിയാണെന്നു കരുതിപ്പോയി. (സാരഞ്ജിനിയോട) സാരഞ്ജിനി. ശരി, ശരി. ഈ നാറി പറിച്ച വസ്ത്രം അഴിക്കൂ. ഇതാ ആയിരം ഉറുപ്പികയുടെ ബനാറസ്സ് പുടവ.

രത്നാ:— ഇപ്പോൾ ധരിച്ച വസ്ത്രം അഴിച്ചു കളിക്കട്ടെ മുമ്പു.

ഭവാ:— അതാണു നല്ലത്. എണ്ണയും വാകയും ഇവിടെത്തന്നെയുണ്ട്?

സാര:— നിങ്ങൾ ബുദ്ധിമുട്ടേണ്ട. ഉടുപ്പ് ഇപ്പോൾ ഉള്ളതുതന്നെ മതി.

രത്നാ:— ആലോചനയൊന്നും വേണ്ട. ഞങ്ങളുടെ കൂടെ ചേന്നോളൂ.

സാര:— എന്റെ പ്രാണൻ കളവാൻ ഇടയായാലും നിങ്ങളുടെ കൂടെ കാൽ നാഴികപോലും ഞാൻ സഹവാസം ചെയ്കയില്ല. നിങ്ങളോടു വിശേഷംപോലും പറയരുത്. ജ്യേഷ്ഠത്തി! പാപശക്തി! ഒരു രാജകുമാരി ഈ സ്ഥിതിക്കു് എത്തിയല്ലോ എന്നോത്തു ഞാൻ വ്യസനിക്കുന്നു.

രത്നാ:— ഒരു രാജകുമാരി ഈ സ്ഥിതിയിൽ എത്തിയല്ലോ എന്നോത്തു ഞാനും വ്യസനിക്കുന്നു.

സാര:—ഇതൊക്കെ കേൾക്കാറായതു് എൻെറ പാപഫലം. രത്നാകാന്തി! നീ എൻെറ ജ്യേഷ്ഠത്തിയായിരിപ്പാൻ പാടില്ല. ഹേ ദാസിമാരേ! നിങ്ങളുടെ വാക്കുകൾ കർണ്ണശൂലമായിരിക്കുന്നു. നിങ്ങളുടെ ചുററുമുള്ള കാററുകൂടി വിഷത്താൽ നിറയപ്പെട്ടിരിക്കുന്നു.

രത്നാ:—സഖികളേ! ഇവളുടെ ധിക്കാരം നോക്കുവിൻ.

കപ:—നിൻെറ അനുജത്തി അല്ലായിരുന്നുവെങ്കിൽ ഈ വേശ്യയുടെ നാവു ഞാൻ പറിക്കുമായിരുന്നു.

ഭേവാ:—അമ്പടി കേമി! നിൻെറ നാക്കു നീട്ടുമോ ഇതു! ധൃഷ്ടേ! ഞങ്ങൾക്കെന്താണെടി നീ കുറവു കണ്ടതു്. നിൻെറ കണ്ണിൽ മണ്ണിടാത്തതോ?

രത്നാ:—അതു ഞാൻ തന്നെ ഒന്നാമതായി ഇട്ടു കളയാം. (മണ്ണു വാരി എറിയുന്നു.)

സാര:—പിശാചുക്കളേ! പട്ടുകുലടകളേ! എന്തിനു ദ്രോഹിക്കുന്നു (കരയുന്നു)

ഭേവാ:—നീ എവിടെത്തൂണെടി കരയുന്നതു്? ഞങ്ങൾ ദേവദാസിമാരാണ്? പട്ടുകുലട നീയാണ്.

ഗീതം ൪൦. നാഥനാമക്രിയ—ആദിതാളം.

പല്ലവി

വിട്ടീടുമോ നിന്നെയിന്നിഹ വിട്ടീടുമോ?

അനുപല്ലവി

ധൃഷ്ടത ഏറിടും പൊരട്ടെ നിന്നുടൽ (വിട്ടീടുമോ)

ചരണങ്ങൾ

നിഷ്ഠുരോക്തി ചൊല്ലും നിന്നുടെ
ധൃഷ്ടിയതൊന്നു കാണട്ടെ
പിട്ടുകളുനവധി നമ്മൊടു കൂടാ
കെട്ടുക വേണമി ധൃഷ്ടയെ നാമിനി (വിട്ടീടുമോ)

മന്നവേന്ദ്രനായിടുന്ന കന്നടേശനെ വഞ്ചിച്ചു
ഉന്നത പദവിയിലിന്നിലമതിൽ നീ
മന്ദതയെന്നിയെ പോവതു പഴുതേ. (വിട്ടീടുമോ)

രത്നാ:—നോക്കു് ദുഷ്ടേ! നിന്നെ ഇനി കന്നടരാജസന്നിധിയിൽ എത്തിച്ചേ വേറെ ഒരു കാര്യമുള്ളു.

സാര:—അയ്യോ! രത്നകാന്തി! നീയാണോ ഇങ്ങിനെ പറയുന്നതു്. ദൈവമേ! 'അരഞ്ഞാണ്‍ പാമ്പായാല്‍ എന്തുചെയ്യും.'

രത്നാ:—വ്യസനമുണ്ടെങ്കില്‍ ഞങ്ങളുടെ കൂടെ ചേരാം. അല്ലാത്ത ഭാഗം ബുദ്ധിമതീ! രാജധാനിക്കു പോകാം.

ഭവാ:—(സൂക്ഷിച്ചുനോക്കി) സഖിമാരേ! അവളുടെ മനസ്സുപോലെ തന്നെയായി. പോലീസ്സുകാരന്‍ ഇതാ വരുന്നു.

പോലീ:—(പ്രവേശിച്ചു) എന്താണു ഗോസായിയോടു ചൂണ്ടിക്കാണിച്ചു പറയുന്നതു്.

കച:—ഗോസ്സായിയല്ല-സ്ത്രീയാണ്- സാരഞ്ജിനി, സാരഞ്ജിനി- എന്നു കേട്ടിട്ടില്ലേ?

പോലീ:—ഇവളോ സാരഞ്ജിനി? ഇവളുടെ പേര്‍ കേള്‍ക്കാത്തവര്‍ കന്നാടത്തിലും അനന്തശയനത്തിലും ആരും ഇല്ല.

ഭവാ:—ബാസ്റൂര്‍ ഭവാനിയും കൂട്ടരുമാണ് ഇവളെ നിങ്ങളുടെ വശം ഏല്പിച്ചതെന്നു തിരുമേനിയെ ഉണര്‍ത്തിക്കുമല്ലോ.

പോലീ:—സാരഞ്ജിനിയെ പിടിച്ച് എനിക്ക് ഏല്പിച്ചതിന്നു നിങ്ങള്‍ക്ക മൂവര്‍ക്കും ഞാന്‍ നന്ദി പറഞ്ഞുകൊള്ളുന്നു. എന്നാല്‍ അങ്ങിനെയാകട്ടെ.

ഭവാ:—ഹേ! ഇന്ന് അമ്പലത്തില്‍വെച്ചു ഞങ്ങളുടെ ആട്ടവും പാട്ടും ഉണ്ട്. ക്ഷണിച്ചില്ലെന്നു പിന്നെ പറയരുതേ.

പോലീ:—ആട്ടത്തിന്നു ഞാന്‍ എത്താതിരിക്കുമോ?

ഭവാ:—എന്നാല്‍ അമ്പലത്തില്‍വെച്ചു കാണാം.

(രത്നകാന്തിയും രണ്ടു ദാസിമാരും പോകുന്നു.)

പോലീ:—വേഗം നടക്കാം.

സാര:—(നടക്കാതെ ആലോചന ചെയ്തു ദുഃഖിച്ചു നില്‍ക്കുന്നു.)

പോലീ:—എന്താണ് ഇങ്ങിനെ മിഴിച്ചു നോക്കിനില്‍ക്കുന്നതു്. ഔദ്ധത്യം തീരാത്ത ഭാഗം ഇനി അറ്റമില്ലാതെ വ്യസനിക്കേണ്ടി വരും.

സാര:—നിങ്ങള്‍ വിചാരിച്ചാല്‍ എന്റെ ജീവരക്ഷ ചെയ്യാന്‍ കഴിയും. ദയചെയ്തു് എന്നെ വിട്ടയക്കുവിന്‍.

പോലീ:—നിനക്കു മരണം വന്നാലിനിക്കെന്താണ്? നിന്നെ തിരുപാദത്തില്‍ എത്തിച്ചാല്‍ എനിക്കു് എത്ര പ്രസന്റ് കിട്ടും.

സാര:—(ആത്മഗതം) ഇദ്ദേഹത്തിന്നു സമ്മാനത്തിൽ കാംക്ഷ. ദയ അതിനോടു തുല്യമല്ല. പോലീസ്സുകാരനല്ലേ. (പ്രകാശം) നിങ്ങൾ സമ്മാനം വാങ്ങിക്കൊൾവിൻ ഞാൻ ഇവിടെ അല്പം ഇരിക്കാം. കാൽ വല്ലാതെ വേദനിക്കുന്നു. അല്പം ഇരിക്കട്ടെ?

പോലീ:—ഇരിക്കാനോ നട നട ശല്യമേ! നടത്തിക്കേണ്ടുന്ന മരുന്നു വേണമോ? (ഇടിപ്പാൻ ഭാവിക്കുന്നു.)

സാര:—അയ്യോ! ഇതിനെക്കൊണ്ടു നിങ്ങൾക്കെന്താണു ലാഭം?

പോലീ:—നൂറ്റൊന്നു വിദ്യയിൽ ഒന്നാണിതു്? രാജാവിൻെറ ഇഷ്ടത്തിന്നു വിപരീതമായി നിന്നാൽ ബാക്കിയും കാണാം. വേഗത്തിൽ നടക്ക.

സാര:—(ആത്മഗതം) മഹാ കഷ്ടം! നിൎമ്മലവസ്തുവായും ജീവന്നു ജീവനായും ഇരിക്കുന്ന ഭഗവാൻെറ ആലയങ്ങളിൽ 'ദേവദാസിമാർ' എന്ന നാമധേയത്തിൽ ഇത്തരം വേശ്യമാരെ, ആടാനും പാടാനും ഇക്കാലത്തുംകൂടി അനുവദിച്ചുവരുന്നതു് എത്രത്തോളം യോഗ്യമായിട്ടുള്ളതാണെന്നു നമ്മുടെ സമുദായകൎത്താക്കന്മാർ നന്നായി ഒന്നു ആലോചിക്കാൻ ബാദ്ധ്യസ്ഥന്മാരാണെന്നു് അവർ ഗ്രഹിക്കേണ്ടതാണു്. (രണ്ടു പേരും പോകുന്നു)



—ഠ—

### അങ്കം 5. രംഗം ൪.

കന്നട കൊട്ടാരത്തിൽ രാജാവു ഇരിക്കുന്നു.

ക-രാ:—സാരംഗിനി ഹേതുവാൽ അനന്തശയനം പിടിച്ചടക്കി അവൾ നമ്മുടെ അഭീഷ്ടം സാധിപ്പിച്ചതുമില്ല. അവളെ കലയാളിയിപ്പോൾ കാലപുരിക്കെത്തിച്ചിരിക്കും. അനന്തശയനൻ കൊങ്കണേശൻെറ സഹായത്തോടുകൂടി വന്നു യുദ്ധം ചെയ്തു നമ്മെ അമാന്തത്തിലാക്കുമോ? "ഭിക്ഷയോ കിട്ടിയില്ല, പട്ടി കടിക്കാതെ ഇരുന്നാൽ മതിയായിരുന്നു."

സേവ:—(പ്രവേശിച്ചു്) ഒരു സ്ത്രീയേയുംകൊണ്ടു് ഒരു പോലീസ്സുകാരൻ ഇതാ വന്നിരിക്കുന്നു.

ക-രാ:—നല്ലത് ഇങ്ങോട്ടു വരുവാൻ പറയു.

സേവ:—തിരുമൊഴിപോലെ. (പോകുന്നു)

ക-രാ:—ഈ സ്ത്രീ ആരായിരിക്കും. സാരഞ്ജിനി കലയാളിയെ പാററിച്ചു എന്നു വരുമോ? അവൾ അതിസാമൎത്ഥ്യമുള്ളവളല്ലേ.

പോലീ:—(സാരഞ്ജിനിയോടുകൂടി പ്രവേശിക്കുന്നു) മഹാരാജാവേ! ജയ ജയ! ഈ തരുണീമണിയെ മൂകാംബിയിൽവെച്ചു പിടികിട്ടി.

ക-രാ:—(സാരഞ്ജിനി സൂക്ഷിച്ചുനോക്കി) ഒ ഹോ! സാരഞ്ജിനി തന്നെ. ആശ്ചൎയ്യം പോലിസ്സുകാരനൊ ഇവളെ കൊണ്ടു വന്നതിന്നു പ്രതിഫലം വാങ്ങി പോകാം. (കൊടുക്കുന്നു)

പോലീ:—(വാങ്ങികൊണ്ടു) മഹാരാജാധിരാജൻ ജയ ജയ. (പോകുന്നു)

സാര:—(ആത്മഗതം) ഞാൻ കരുതിയപോലെയല്ല. ദൈവാധീനംകൊണ്ടു മൂപ്പരെ ശാന്തചിത്തനായിട്ടാണു കാണുന്നതു്.

ക-രാ:—ഹോ! ലോകൈക സുന്ദരി! നിന്റെ രൂപലാവണ്യവും ബുദ്ധിവിശേഷവും കണ്ടാൽ കലയാളി എന്നു വേണ്ട, സകല മൃഷ്ടമൃഗങ്ങളും നിണക്കു കീഴടങ്ങും. ഒന്നു പക്ഷമില്ല. നമുക്കു നിന്നോടുണ്ടായ കോപത്തിൽ പരം മററു യാതൊരുതരോട്ടം ഉണ്ടായിട്ടില്ല. എങ്കിലും പൂൎണ്ണചന്ദ്രനെ തോല്പിക്കുമാറുള്ള നിന്റെ മുഖവും, അഴകുള്ള മേനിയും, കാണുമ്പോൾ അതു തീരെ നശിച്ചു പോകുന്നു. ഈ സൌന്ദൎയ്യസാഗരത്തിന്നു നായകനായി എന്നെ സ്വീകരിച്ചു കൂടയൊ സൽബുദ്ധേ!

സാര:—(ആത്മഗതം) ഉപായത്തിൽ കൂടിയാൽ ഇവിടെ നിന്നു രക്ഷപ്പെട്ടു പോകുവാൻ വല്ല വഴിയും കിട്ടുമായിരിക്കും. അല്ലാഞ്ഞാൽ, ഇദ്ദേഹം കാൺകെ എന്റെ ശിരസ്സ് ഇന്നു വെട്ടിക്കും. ഇവിടെ ഒരു കളവു പറയേണ്ടിവരുന്നു. അതിനാൽ, ആൎക്കും ദോഷം സംഭവിക്കുന്നില്ലെന്നു മാത്രമല്ല, ആവിദ്യയാൽ എന്റെ ജീവൻ രക്ഷപ്പെട്ടെന്നും വന്നേക്കാം. ഏ മനമേ! ധൈൎയ്യപ്പെട്ടിരിക്കു. ഈശ്വരൻ നിണക്കു മംഗളം നല്കട്ടെ.

കു-രാ:— നിന്റെ മറുവടിക്കായി കാത്തിരിക്കുന്നു. മുമ്പു ഞാൻ കാട്ടിയ ധിക്കാരം ഓൎത്ത് സുഖക്കേടു വേണ്ട. നാം രണ്ടുപേരും ഒന്നാമതായി ഈ ജീവദശയിൽ കണ്ടതാണെന്നു കരുതാം. കേൾക്കുക.

ഗീതം ൭൧. ഹിന്ദുസ്ഥാനികാപ്പി—ചാപ്പ്.

പല്ലവി.

സോമമുഖി തവ കരുണയില്ലെന്നാൽ

അനുപല്ലവി.

പ്രാണൻ പോമെന്റെ കുവലയനേത്രേ! (സോമ)

ചരണങ്ങൾ.

കാമൻ കഠിനമായ് കണകളെൻ മെയ്യിൽ
താമരാക്ഷി! എയ്യിടുന്ന സംഖ്യം (സോമ)
കരുണാതരണേ നിൻ ചരണദാസനായ്
വരണം മമ സവിധത്തിൽ നതാംഗി! (സോമ)
അരുതെ പരിഭവം ഉൾക്കൊണ്ടു നാരീതാളു
വിരഹം തീർപ്പതിന്നരുതെ വിളംബനം. (സോമ)

സുശീലേ! മാരൻ കഠിനമായി പ്രഹരിക്കുന്നു. ഇതാ നോക്കുക. ഞാൻ എങ്ങിനെ സഹിക്കുന്നു. ഒവ്വു ദേഹം ആസകലാൽ മാരാഗ്നിയാൽ ദഹിക്കുന്നു.

സാര:— (ലജ്ജാഭാവേന) മഹാരാജാവേ! എന്നോട് ഇത്ര വാത്സല്യമുണ്ടെന്നു ഞാൻ ഇതുവരെ സ്മരിച്ചിരുന്നില്ല.

കു-രാ:— എന്നാൽ ഇവിടെയിരിക്കാം. (ഇരിക്കുന്നു)

സാര:— (ഇരിക്കുന്നു)

ഗീതം ൭൨. ഹിന്ദുസ്ഥാനിതോടി—ആദിതാളം.

പല്ലവി.

കു-രാ:— കണ്ടാലും നീയെൻ വിവശതയഖിലവും (കണ്ടാലും)
വണ്ടാണിമുടി മണിതവ ചുണ്ടാം മധുരസമൊരു ദിശി
മതിയതിൻ മതിവരുമളവരെ ഭജിപ്പതി-
ന്നായ്ദയചെയ്ക പ്രണയിനി മയിമതിമുഖി! (കണ്ടാലും)

ചരണം.

ദിനവുംനിന്നെ നിനച്ചിരുന്നാവും താനെ നശിക്കും
അന്തർവ്വതിൽ സന്ദേഹം പനിമതി മുഖി! നഹി
ഉണ്ടാവതില്ല കണവനായി ഞാൻ തവ
അണിമുടികൾ മണിയണിഞ്ഞിടാം പ്രിയെ. (കണ്ടാലും)

സാര:— (ആത്മഗതം) ഇദ്ദേഹത്തിൻെറ മുദ്രാംഗുലികൊണ്ട് ഉപകാരമുണ്ട്. പറവാൻ ശ്രമിക്കട്ടെ. (പ്രകാശം) തിരുമേനി! ഈ മുദ്രാംഗുലി ഒന്നു കാണാമോ?

ക-രാ:— (ആത്മഗതം) ഞാൻ എന്താണ് വേണ്ടതു മുദ്രാംഗുലി കൊടുത്താൽ അതു തിരികെ തന്നില്ലെങ്കിൽ വൈഷമ്യമായിത്തീരും. ആളെ നന്നായി മനസ്സിലാക്കാതെ മുദ്രാംഗുലി കൊടുത്താൽ അപായം വന്നേക്കാം തരികയില്ലെന്നു പറഞ്ഞാൽ സ്നേഹമില്ലെന്നും ഗ്രഹിക്കും. ആകട്ടെ ഇങ്ങിനെ പറയാം. (പ്രകാശം) മോഹനാംഗി! ഇന്നു ദുർദ്ദിവസമാകയാൽ മുദ്രാംഗുലി വിരലിൽ നിന്ന് ഊരാൻ നിവൃത്തിയില്ലാത്തതിനാൽ വ്യസനിക്കുന്നു.

സാര:— (ആത്മഗതം) ഇദ്ദേഹം പറയുന്നത് അസംബന്ധമാണെന്ന് ആൎക്കും തന്നെ ഗ്രഹിക്കാം. (പ്രകാശം) മഹാരാജാവേ! എൻെറ അഭീഷ്ടം സാധിപ്പിച്ചു തരുമെങ്കിൽ അങ്ങയുടെ പത്നിയായിരിക്കാം.

ക-രാ:— എന്താണതു കേൾക്കട്ടെ. ഇഷ്ടം സാധിപ്പിപ്പാൻ ഞാൻ എന്നും സന്നദ്ധനാണ്.

സാര:— തിരുമേനിയുടെ ഊട്ടുപുരയിൽവെച്ചു ദിനംപ്രതി ജാതിഭേദമെന്നിയെ ഊട്ടു നിയമിക്കണം. ഭിക്ഷുക്കളുടെ വിനോദത്തിന്നായിക്കൊണ്ടു നാനാവിധ അപൂൎവ്വ സാധനങ്ങളാൽ ഊട്ടുപുര അലങ്കരിക്കപ്പെടണം. വിശപ്പു സഹിയാതെ ദീനരായിരിക്കുന്നവർ ഇത്ര കേമമായി ഊട്ടുകഴിക്കുന്ന രാജാവ് ഏതാണെന്ന് അറിയത്തക്കവണ്ണം ഭവാൻെറ പടം അവിടെ തൂക്കണം. ഈ ധൎമ്മപുരുഷൻെറ പത്നിയായിരിക്കുന്ന ഭാഗ്യം ഇന്നവളാണ് അനുഭവിപ്പാൻ പോകുന്നതെന്നറിയത്തക്കവണ്ണം എൻെറ ചിത്രവും അതിനോടു തൊട്ടുവെക്കണം.

ക-രാ:— ഒരു വിരോധവുമില്ല. ഇഷ്ടപ്രകാരമാവാം.

സാര:— കൂടാതെ, മററു രാജാക്കന്മാരുടേയും അവരുടെ പുത്രമിത്രകളത്രാദികളുടേയും പടങ്ങളും വെക്കണം. ഭിക്ഷാൎത്ഥികൾ അവിടം വെച്ചു അടക്കമില്ലായ്മയൊ മൎയ്യാദക്കേടൊ കാട്ടിയാൽ അവൎക്ക് തക്കതായ ശിക്ഷ കൊടുപ്പാനായി എൻെറ

മുമ്പിൽ ഹാജരാകണം. ഇങ്ങിനെ ഒരു മണ്ഡലം കഴിഞ്ഞാൽ ഒന്നാമതുണ്ടാകുന്ന മുഹൂൎത്തത്തിന്നുതന്നെ ഭവാനെ ഞാൻ വേളികഴിച്ചു കൊള്ളാം. അതുവരെ എനിക്കു പ്രത്യേകമായി ഒരു ഭവനവും വേണ്ടുന്ന തോഴിമാരേയും നിയമിക്കണം. യാതൊരു പുരുഷനും എൻെറ അനുവാദം കൂടാതെ എൻെറ വാസസ്ഥലത്തു കടക്കരുതു്. ഇനി എന്നെ ഇവിടം അധികം നിൎത്തരുതു്.

ക.രാ:— സുന്ദരി! ഭവതിയുടെ അഭിലാഷം സാധിപ്പിപ്പാൻവേണ്ടി ഉടനെ മന്ത്രിക്കു കല്പന കൊടുക്കാം.

സാര:— മഹാരാജാവേ! അങ്ങെ ദയക്കു് ഞാൻ നന്ദി പറയുന്നു.

ക.രാ:— (മന്ദഹാസത്തോടെ) നന്ദി പറയേണ്ടതു ഞാനാണ് പ്രിയേ! പോയി വിശ്രമിക്കു. ഭവതി തോഴിമാരോടുകൂടി യഥേഷ്ടം ഉല്ലസിച്ചു് കാലം കഴിച്ചാലും. ഇതിലെ പോകാം.

സാര:— (തൊഴുതുപോകുന്നു)

ക.രാ:— (ആത്മഗതം) ആവൂ! ഒരു വിധേന കഴിച്ചു് അടുത്തു. കാൎയ്യം ഇങ്ങിനെ കലാശിക്കയാൽ അനന്തശയന മഹാരാജാവു നമ്മോട് എതിൎക്കയില്ലെന്നു തോന്നുന്നു. വേളികഴിഞ്ഞ ഉടനെ അദ്ദേഹത്തിന്നു രാജ്യം തിരികെ കൊടുത്തു കളയാം.

(കൎട്ടൻ വീഴുന്നു)

---

അങ്കം 5. രംഗം 5.

ശിവായി:— (ചിത്രാലംകൃതമായ ഊട്ടുപുര) കന്നടരാജാവിൻെറ ധൎമ്മത്തിന്നു നിലയില്ല. എത്ര പേർ ദിനം വന്നു ഭക്ഷണം കഴിച്ചുപോകുന്നു. ഊട്ടു തുടങ്ങീട്ടു ഒരു മണ്ഡലം കഴിയാറായി. ഇതിലിടക്കു നാലഞ്ചുപേർ ഇവിടംവെച്ചു തോന്നിയ വാസം പറകയാൽ അവരെ കല്പിച്ചപ്രകാരം സാരങ്ഗിനി തമ്പുരാട്ടിയുടെ മുമ്പിൽ ഞാൻ ഹാജരാക്കി. അവരെ എന്തു ചെയ്തോ! സ്ത്രീ പുരുഷന്മാർ ഇനിയും ഒരു കൂട്ടം ഇതാ വരുന്നു.

ഭിക്ഷുകന്മാർ:— (കന്നടരാജൻ ജയ. ജയ. അകായിൽ കടക്കാറായോ?

ശിവാ:— വരട്ടെ വരട്ടെ ഈ വിനോദകരമായ സാധനങ്ങൾ നോക്കിക്കടക്കുവിൻ.

ഭിക്ഷു:— (കാഴ്ചസാധനങ്ങളെ നോക്കി തിക്കിത്തിരക്കി കടക്കുന്നു.)

ശിവാ:— തിരക്കരുത് തിരക്കരുതേ. (പിടിച്ചു തള്ളുന്നു.)

ഒരു ഭിക്ഷു:— ശാപ്പടട്ടെ. നോക്കുന്നതു പിന്നെയാവാം.

ശിവാ:— എന്തെടാ പറഞ്ഞതു്? (ഇടിക്കുന്നു)

ഭിക്ഷു — അയ്യോ! (അകത്തേക്കു് ഓടുന്നു)

അകത്തുനിന്ന്— പുളിശ്ശേരി കൊണ്ടുവാ, ഛേ! പപ്പടം, മോരാളൻ ഇല്ലേ? അവീൽ കൊണ്ടുവരുവിൻ. നെയ്യിക്കെന്താ പഞ്ഞമോ? പകരിൻ പകരിൻ! അടപ്രഥമൻ പഞ്ചാരപായസം ഭസികൻ. ഛാ! ഛാ! ഭേഷ് ഭേഷ്.

മറ്റൊരു കൂട്ടം— (പ്രവേശിച്ച്) കന്നടരാജൻ ജയ ജയ.

ശിവാ:— മെല്ലെ മെല്ലെ ഓരോരുത്തരായി കടപ്പിൻ.

ഒരു ഭിക്ഷുസ്ത്രീ:— (പ്രവേശിച്ച്)

ഗീതം ൯൩. ഭൂപാളി— രൂപകം.

പല്ലവി.

സകലജീവജാലങ്ങളിൽ സമതയോടു മേവും

അനുപല്ലവി.

സകലനാഥ! നിൻവിധിയിങ്ങിന്നാവുണ്ടോ ശിവനേ!

ചരണങ്ങൾ.

അവനിയിതിൽ വിവശരായ അവശതയെ യോർത്താൽ
ആധിയില്ലാ ജഗതിനാഥാ! ആരറിഞ്ഞോ ശിവനേ — സക
സാരസാക്ഷി! സാരമിനി കാണുന്നതോ ഖിന്ന
പുരുഷൻതാൻ നാരിതന്റെ വേഷംപൂണ്ടെൻശിവനേ! — സക

ഇന്നലെ സന്യാസിവേഷത്തിൽ ഊട്ടിനു പോയതുകൊണ്ട് എന്റെ പ്രിയതമ കന്നടന്റെ അധീനത്തിൽ ഉണ്ടെന്നു അറിഞ്ഞു ഊട്ടുപുരയിൽനിന്നു ഗോഷ്ഠികാണിച്ച ഒരുവനെ ഇന്നലെ സാരയുടെ മുമ്പാകെ ഹാജരാക്കാൻ കൊണ്ടുപോയി. ഇതൊക്കെ അതി ബുദ്ധിശാലിനിയായ എന്റെ നായികാ, എന്നെ കണ്ടുകിട്ടുവാൻ ചെയ്യുന്ന വിദ്യകളാണ്. അതിനാൽ ഊട്ടുപുരയിൽ കടന്നു കുറെ കരയുകതന്നെ.

ശിവാ:— ഹേ! കൂട്ടരേ! പുണ്യാത്മാക്കളായ മഹാരാജാക്കന്മാരുടെ ചിത്രങ്ങളും മററു വിനോദകരങ്ങളായ കാഴ്ചസാധനങ്ങളും നോക്കുവിൻ.

ഭിക്ഷുസ്ത്രീ— (ആത്മഗതം) പ്രിയതമേ! നിൻെറ ചിത്രമല്ലെ ഇത്! നിന്നെ ഇനി എങ്ങിനെ കാണാറാകും (കരഞ്ഞുകൊണ്ട്)

ഗീതം ൯൪. ഗുൽരോജ്— രൂപകം.

ഖണ്ഡം.

സുന്ദരി! ഞാൻ ജീവനോടെ വാഴുന്നോമനെ!
നിൻസ്ഥിതികളെങ്ങിനെയോ! തമ്പിമാർ മണെ. സുന്ദര

ശിവാ:— (ഭിക്ഷുസ്ത്രീയോട്) അമ്മാ! എന്തിനു കരയുന്നു.

ഭി:- സ്ത്രീ— കുറെക്കാലമായിട്ടു കരച്ചിൽതന്നെയാണ് എൻെറ തൊഴിൽ. ഹാ! (നെടുവീർപ്പിട്ട്) വിധി വിധി.

ശിവാ:— നിങ്ങൾ കടന്നു ഭക്ഷണം കഴിച്ചുവരിൻ. കാര്യം പിന്നെ പറയാം ഊട്ടുശാല പൂട്ടാറായി.

ഭിക്ഷുക്കൾ— (ഊൺ കഴിഞ്ഞു പുറത്തു വരുന്നു.) യജമാനനു നമസ്കാരം. സീതാറാം സീതാറാം. (ഒരോന്നായി പോകുന്നു)

(അകത്തുനിന്നു സത്യയുടെ വട്ടം പിന്നേയും കേൾക്കുന്നു)

ഭി:- സ്ത്രീ— (പുറത്തു വരുന്നു) ഹാ! ഹാ! ദൈവമേ! രക്ഷ രക്ഷ

ശിവാ:— അമ്മാ! ഇവിടെ നില്പിൻ. ഹേ കലവറക്കാരേ! മണി ആറായി. ഊട്ടു മതിയാക്കണം. ഞാൻ ഈ സ്ത്രീയെ സപ്ഷ്ണബംഗ്ലാവിൽ കൊണ്ടുപോയി വരട്ടെ (പോകുന്നു)

—∞⊗∞—

അങ്കം 5. രംഗം 6.

———

സപ്ഷ്ണബംഗ്ലാവിൽ സാരങ്ഗിനിയും തോഴിമാരും ഇരിയ്ക്കുന്നു.

(കട്ടിൽ പൊളുന്നു)

ഗീതം ൯൫ ധീരശങ്കരാഭരണം— ചമ്പട.

പല്ലവി.

തോഴി— പഞ്ചമരാഗം പാടും പൈങ്കിളി

അനുപല്ലവി.

പഞ്ചവർണ്ണക്കിളി അഞ്ചിതം കിളി

ചരണങ്ങൾ.

ധന്യയാം കിളി മന്നവക്കിളി
കന്നരാജൻ വെണ്മയാം കിളി പഞ്ച
തണ്യവട്ടമായി മണ്ടിയ കിളി
സന്തതചിന്തതേടും വെൺകിളി. പഞ്ച

നാഗമണി— ഈശ്വരാ! ഈ രാജകുമാരിയുടെ വ്യഥ തീൎപ്പാൻ ഞങ്ങൾ ചെയ്യുപോരുന്ന നാനാവിധ യത്നങ്ങളും നിഷ്ഫലമായി ഭവിക്കുന്നുവെല്ലോ. ഇനി എന്തുചെയ്യട്ടെ.

നാഗ:— (പ്രകാശം) പ്രിയസഖി! ഊട്ടുകാലം കഴിയാറായി.

സാര:— (നെടുവീൎപ്പിടുന്നു.)

അന്നപൂൎണ്ണി— ദേവി!

ഗീതം ൧൩- ചെഞ്ചുരുട്ടി— ആദിതാളം.

പല്ലവി.

സന്താപബന്ധമിതെന്തെ
ചിന്തചെയ്യിലന്തമിതെ. സന്താപ

അനുപല്ലവി.

മന്നൻ കന്ദർപ്പനോടൊന്നായ് വാണിടാം സുഖം
വന്നീട മാശ പാസിക്കു നീ. ചിന്ത

ചരണങ്ങൾ.

നാഗ:— താപഹേതു ചൊല്ലിയാൽ താപശാന്തി ചെയ്തിടാം
പാപഫലമോ? ഈ മൗനം ചിന്ത

സാര:— കിന്നുചൊൽവതെൻ സഖി ചിന്താമഗ്നയായി ഞാൻ
ബന്ധുഗാത്രിയിനിമേൽവരുമെന്തോ! ദീനബന്ധുമേസഖി.

നാഗ:— സഖി! വ്യസനം തീൎപ്പാൻ മാൎഗ്ഗമില്ലാത്തതിനാൽ ഞങ്ങൾ ദുഃഖിതകളായി ഭവിക്കുന്നു.

ദാസി— (പ്രവേശിച്ച്) ശിവായി ഊട്ടുപുരയിൽനിന്നു് ഒരു സ്ത്രീയേയും കൊണ്ടുവന്നിരിക്കുന്നു.

സാര:— സ്ത്രീയേയോ?

ദാസി— അതെ.

സാര:— രണ്ടുപേരും ഇവിടെ വരട്ടെ. (ആത്മഗതം) ഈ സ്ത്രീ

ആരായിരിക്കും. അതിസമൎത്ഥനായ എന്റെ പ്രിയതമനു സ്ത്രീവേഷം ധരിച്ചു് ഇവിടെ എത്തിക്കൂടാ എന്നില്ലല്ലോ.

ശിവാ:— (ഭിക്ഷുസ്ത്രീയോടുകൂടി പ്രവേശിക്കുന്നു) കല്പനപ്രകാരം അടയൻ ഊട്ടുപുരയിൽ ബഹു ജാഗ്രതയായി വേല ചെയ്തുവരുന്നു. ഈ ഭിക്ഷുസ്ത്രീ ഊട്ടുപുരയിൽനിന്നു കരയുകയാൽ ഇതാ ഇപ്പോഴത്തിൽ ഹാജരാക്കിയിരിക്കുന്നു.

ഭി. സ്ത്രീ— (ആത്മഗതം) ഞാൻ എന്തു വേഷമെടുത്താലും പ്രിയതമ എന്നെ മനസ്സിലാക്കാതെയിരിക്കുമോ?

സാര:— നല്ലത്. നിണക്കു് പോകാം. ഈ സംഭവം രാജാവിനെ സമയംപോലെ ഉണൎത്തിക്കണം.

ശിവാ:— കല്പനപോലെ. (പോകുന്നു)

സാര:— (ആത്മഗതം) ഇതു് എന്റെ പ്രിയതമൻ തന്നെ. സംശയമില്ല. ഇദ്ദേഹത്തിനു് എന്നെയും മനസ്സിലായിട്ടുണ്ടു്. ഇവിടന്നു് ഒരു വിധത്തിൽ ചാടിപ്പോകുവാനുള്ള തരം ദൈവം ഘടിപ്പിക്കും. (പ്രകാശം) ഹേ ഭിക്ഷുസ്ത്രീ! ഏകാകിനിയായി നടക്കുന്നതു് എന്തിനാണു്? ഊട്ടുശാലയിൽനിന്നു കരയുവാൻ സംഗതി എന്താണു്.

ഭി. സ്ത്രീ— ഹേ കന്യകാരത്നമേ! എനിക്കു് ഒരു ഉററ ബന്ധുവുണ്ടായിരുന്നു. ഞങ്ങൾ രണ്ടുപേരുംകൂടി ഒരിടത്തിൽ പോകും വഴിയിൽവെച്ചു ചില ആപത്തു നേരിടുകയാൽ പിരിഞ്ഞുപോവാനിടയായി. അതിൽപിന്നെ എന്റെ പ്രാണബന്ധുവിന്റെ യാതൊരു വിവരവും എനിക്കില്ല. ഊട്ടുപുരയിൽ എത്തിയപ്പോൾ ആ സ്മൃതികൊണ്ടു കരഞ്ഞുപോയതാണു്.

സാര:— അന്നപൂൎണ്ണമേ! നാഗമേ! കേൾപ്പിൻ ഈ സ്ത്രീയുടെ ചരിത്രം കേട്ടതിൽ നമുക്കു മനസ്സലിയുന്നു. (ഭിക്ഷുസ്ത്രീയോടു്) വ്യസനിക്കേണ്ടാ. ഇനിവല്ലതും പറവാനുണ്ടോ?

ഗീതം ൩൩. നാഥനാമക്രിയ— ആദിതാളം.

പല്ലവി.

ഭി. സ്ത്രീ:— ഞാനൊന്നാരാണ്ടായിട്ടു ഹാ ഘോരതാപത്താൽ

അനുപല്ലവി.

താനെ പലദിശി നടന്നു കേഴുവതും (ഞാനൊ)

ചരണങ്ങൾ.

ഹേ മീനലോചനേ! നിന്മൊഴിയെന്നതെ
ദീനതയകലെ നീക്കുന്ന സുന്ദരി! (താരണാ)
മല്ലാക്ഷിമാർമണേ! കല്യാണി നിന്നുടെ
ചൊല്ലെഴും സൽസംഗത്തിന്നില്ലെ സാന്നിദ്ധ്യം (താരണാ)
എൻ നെഞ്ചകത്തിൽ തങ്ങീടും വേദന
പഞ്ചാരവാണി! ഞാൻ കിഞ്ചൊല്ല മാനിനി! (താരണാ)

ദയചെയ്ത് എന്നെ വേഗത്തിൽ വിട്ടയപ്പിൻ.

സാര:— ഹേ ഭിക്ഷാത്ഥിനി! നിരാധാരയായ അവസ്ഥയ്ക്കു പോവാൻ തിരക്കുന്നത് എന്തിനാണ്?

സഖിമാരേ! മഹാരാജാവിന്റെ വിവാഹം നാൾ അടുത്തിരിക്കുന്നുവെല്ലോ. ആ ആഘോഷം ഈ സാധുശീലയും നമ്മോടുകൂടി അനുഭവിച്ചു വിട്ടയക്കുന്നതല്ലേ നല്ലത്. (തിരിഞ്ഞു നോക്കീട്ട്) വിരോധമുണ്ടോ? നമ്മുടെ തോഴിമാരിൽ ഒന്നായിക്കൂടയോ?

ഭി. സ്ത്രീ:— ഹേ സുന്ദരി! തെണ്ടി നടന്ന് ഉപജീവിക്കുന്നതിലും വളരെ നല്ലത് ഇതാണ്. എങ്കിലും ഇവിടത്തെ തോഴിയാകേണ്ടുന്ന യോഗ്യത എനിക്കുണ്ടെന്നു തോന്നുന്നില്ല. രസമായ പാട്ടും മറ്റും അധികമായി ശീലവുമില്ല.

സാര:— യോഗ്യതയ്ക്കു കുറവുണ്ടെന്നു തോന്നുന്നില്ല. അത്ര കൂടാതെ പാട്ട് അധികം അറിവില്ലെന്നു പറകയാൽ കുറച്ച് അറിയാമെന്നു വരുന്നു. ഒരു പാട്ടു കേൾക്കട്ടെ.

ഭി. സ്ത്രീ:— (ലജ്ജയോടെ നിൽക്കുന്നു)

സാര:— തോഴിമാരേ! ലജ്ജകൊണ്ടായിരിക്കാം. നിങ്ങൾ ഒന്നു പാടുവിൻ.

അന്ന:— ഞങ്ങൾ ഭവതിയുടെ ഉല്ലാസത്തിനു പാട്ടു മാത്രമല്ല, ആട്ടവും ചെയ്യുകയാം.

ഗീതം ൩൪. ബിഹാക്— ആദിതാളം.

പല്ലവി.

തോഴി:— കാമിനിതിലകമേ! ആമയരഹിതമായ
പ്രേമമോടും ഒരു പെൺകിളിയെയുമാ (കാമിനി)

അനുപല്ലവി.

കാമനയോടൊന്നാം കേമമായ് പരിപാലി-
ച്ചാമയം പോക്കുന്ന കോമളാംഗി! ഞങ്ങൾ (കാമിനി)

ചരണം.

പേടമാൻ മിഴിയതിന്നാടൽ ഒഴിച്ചിടാനായ്
മോടിയെഴും ശുക മോടിത ചെല്ലും (കാമിനി)

സാര:— ഇനി ഒന്നു പാടി കൂടയോ?

മിസ്ട്രീ:— എന്റെ പാട്ടു മോശമാണ്. എങ്കിലും കല്പനയ്ക്കു് അനാദരവു കാണിയ്ക്കുന്നില്ല.

ഗീതം ൩൪. ബിഹാക്—ആദിതാളം.

പല്ലവി.

നന്ദവനക്കിളിയെ ഹന്തവളർത്തി
ഞാനൊന്നാനന്ദ വനക്കിളിയെ. (ന)

അനുപല്ലവി.

സന്തതമതിനു ഞാൻ പൂന്തേൻകൊടുത്തു വനക്കിളിയെ (ന)

ചരണം.

തേനുണ്ണും പൊൻകിളിയെ വാനിൽ പറന്നുപോയി
നൂനം പലവട്ടവും പ്രാണൻ പോകാതെ. (ന)
മായയുടെ വൈഭവാൽ കായനാശം വരാതെ
ന്യായമായെന്റെ കൂട്ടിൽ വാഴുന്നു. (നന്ദവന)
എൻ കണ്ണിന്നാനന്ദ പൊൻകിളിയാം അതിനെ
എൻ കയ്യിൽ ചെല്ലമൃതം മാൻ കണ്ണിപ്പെയ്യുമൊന്നാൻ (ന)

നാഗ:— ഇതാണോ മോശമായ പാട്ട്? മനോഹരമായിരിക്കുന്നു.

അന്നപൂർണ്ണി:— പ്രിയസഖിയുടെ പാട്ടാണ് ഇനി ബാക്കിയുള്ളത്.

സാര:— പാടിയേകഴിയൂ. എന്നാൽ അങ്ങിനെ ആയിക്കളയാം.

ഗീതം ൩൫. ഹിന്ദുസ്ഥാനി ബിഹാക്—ആദിതാളം.

പല്ലവി.

ഞാനൊന്നു മാതളി കേമമായ് വളർത്തിതു

അനുപല്ലവി.

ഊനമൊഴിഞ്ഞതു കാച്ചിടും കാലമായി

പല്ലവി.

ആനന്ദത്തിൻ ഫലം ഞാനനുഭവിച്ചില്ലെ
ഹീനമാം പക്ഷികളും വേർപെടുത്തിടിലും.
എൻസഖി പിന്നീടയി മാത്രമെ പൂത്തതില്ല
ഞാൻ വളർത്തിടുന്ന മാമ്പഴത്തിനായി.
ഇന്നല്ലൊ സാദൃശ്യമാസഖ്യ മെന്നോർത്തിഹ
എന്നകതാരതിൽ വന്നണഞ്ഞു താപം.

ദാസി:— (പ്രവേശിച്ചു) തമ്പുരാട്ടി! മഹാരാജാവിന്ന് ഇങ്ങട്ട് എഴുന്നെള്ളാമൊ എന്ന് അറിയിച്ചാൽ കൊള്ളാമെന്നു അരുളിചെയ്തിരിക്കുന്നു.

സാര:— (ദാസിയോടു) ഓ! വിരോധമില്ല. വരട്ടെ.

ദാസി:— (പോകുന്നു)

സാര:— പ്രിയ തോഴിമാരെ! നിങ്ങൾ രണ്ടു പേരും ഈ തോഴിയെ സൌഖ്യത്തിൽ വെപ്പാൻ ശ്രദ്ധിവെക്കേണം. മഹാരാജാവ് എഴുന്നള്ളിയിരിക്കയാൽ നിങ്ങൾ അല്പനേരം വാങ്ങിനില്ക്കുവിൻ.

നാഗ:— ഭവതിയുടെ ഉല്ലാസത്തിനു ഞങ്ങളാൽ ഭംഗംവേണ്ട. എന്നാൽ അങ്ങിനെ ആകട്ടെ. (തോഴിമാർ ഭിക്ഷുസ്ത്രീയോടു കൂടി പോകുന്നു)

കരാ:—(പ്രവേശിക്കുന്നു)

ഗീതം വൃ. ധീരശങ്കരാഭരണം—ആദിതാളം.

പല്ലവി.

ക്ഷേമമോ ശുഭേ മൽപ്രേമപാത്രമേ!
താമസമതില്ലല്ലാമയമെന്നു.

സാര:— ദീനരക്ഷകാ! നിൻമേനി കണ്ടിടാൻ
മാനിനിയഹം ധ്യാനിനിരസമാ.

കരാ:— ഒരു സ്ത്രീയെ ഇന്ന് ഊട്ടുപുരയിൽ നിന്നുകൊണ്ടു വന്നതായി അറിവു കിട്ടി. വിശേഷിച്ചേതാനുമുണ്ടോ?

സാര:— അവൾ നിരാധാരയാണത്രെപോൽ. അവളുടെ കഷ്ടസ്ഥിതിയോർത്തു കരഞ്ഞുപോയതാണത്രെ. അവൾ വിശേഷമായ പാട്ടുകാരിയാകുന്നു. നല്ല വാഗ്ഗേയവൈഭവവും ഉണ്ട്. ഇവളെ നമ്മുടെ തോഴിമാരിൽ ഒന്നായി നിശ്ചയിക്കാമോ?

ക-രാ:— ഒരു വിരോധവുമില്ല. ഊട്ടു കഴിയാറായി അതു കഴിയുന്ന മൂന്നാം ദിവസം നല്ല ഒരു മുഹൂർത്തം ഉണ്ടു്. അന്നേയ്ക്കു നമ്മുടെ വിവാഹം നിശ്ചയിച്ച വിവരം പറവാൻ വന്നതാണു്.

സാര:— മുഹൂർത്തം അടുത്തിരിയ്ക്കയാൽ സന്തോഷം. ആ ദിനം കഴിഞ്ഞാൽ എന്റെ നേരെയുള്ള സംശയം തീരുമെല്ലോ.

ക-രാ:— മനോജ്ഞേ! പരിഭവം വേണ്ട. മുദ്രാംഗുലി ഇതിന്നിടെ ആവശ്യപ്പെട്ടപ്പോൾ സംശയിച്ചു ഞാൻ പലതും പറഞ്ഞു പോയി.

സാര:— അതെ, അതെ, സംശയം തീരാൻ കാലമടുത്തു.



ക:- രാ:- കണ്ണതിനിൻ വെണ്മയോർത്താലനന്യമെന്നിൽത്താൻ
സന്നതാംഗി! വിട്ടതെത്ര നിസ്തുലമാർഗ്ഗമായ് സുന്ദരി!

സാര:— എന്നുടയ ഖിന്നതയാൽ മന്ദബുദ്ധികൊണ്ടഹോ!
അനന്യഗണ്യമാക്കിനേൻ നിൻ ഉന്നതനിയോഗം ഞാൻ.

ക- രാ:— എണ്ണിയെണ്ണി നാൾകഴിക്കുന്നോരാകയി രാപ്പകൾ
കന്മഷം ബോധിപ്പിപ്പാൻ വന്നിടേണം നിൻകൃപാ

സാര:— മന്നവാ!നിൻ പുണ്യരാഗമിന്നടിമയിൽ കാൺകയാൽ
അന്നഴന്നതൊന്നുമായ ഖിന്നതയാസ്സന്നിടാ

മഹാരാജാവേ! അന്ധകാരം നീങ്ങി ചന്ദ്രനുദിച്ചു.

ക- രാ:— അതെ അന്നമെ! (ആത്മഗതം) ഇനി യുദ്ധവിഷയത്തിൽ ഞാനെന്തു ചെയ്യട്ടെ. വിവാഹം ഉടനെ കഴിഞ്ഞെന്നു വരികിൽ യുദ്ധം കൂടാതെ കഴിയ്ക്കാമായിരുന്നു.

സാര:— മഹാരാജാവേ! എന്താണ് ഒരു വിചാരം?

ക- രാ:— പ്രിയെ! മറ്റൊന്നുമല്ല. നമ്മുടെ വിവാഹത്തിന്ന് എന്തെല്ലാം ആഘോഷങ്ങളാണ വേണ്ടതെന്ന് ആലോചിക്കയാണ്.

സാര:— ആഘോഷം യാതൊന്നും വേണ്ട. വിവാഹകർമ്മം മാത്രം കഴിച്ചുകൂട്ടിയാൽ മതി.

ക- രാ:— ആനന്ദമേ! സംഭാഷണം ചെയ്യുതൊന്നും മതിയായില്ല. എങ്കിലും വേറെ ജോലികൾ ഉള്ളതിനാൽ ഇവിടെ നില്പാനും തരമില്ല.

സാര:— രാജശിരോമണെ! അവിടത്തെ സമയം വിലയേറിയതാകയാൽ കുറെനേരംകൂടി താമസിയ്ക്കണമെന്നു പറവാൻ മനസ്സു വരുന്നില്ല.

ക- രാ:— (എഴുന്നീററ്) നാളെ കാലത്തുതന്നെ വന്നു കളയാം.

സാര:— (എഴുന്നീററ്) ദയപോലെ.

ക- രാ:— (പോകുന്നു)

സാര:— എൻെറ പ്രാണപ്രിയൻ ഇവിടെ വന്നുചേർന്നു. മുറ്റാം ഫുലിയും തരത്തിൽപാററി. കന്നടൻ നാളെ കാലത്തു വരുമ്പഴേയ്ക്കു ദൈവകരുണയാൽ ഞങ്ങൾ എത്തേണ്ടദിക്കിൽ എത്തും.

(കർട്ടൻ വീഴുന്നു)

—○○○—

## അങ്കം 5. രംഗം 7.

---

കന്നടന്റെ കോട്ടവാതുക്കൽ ഒരു തോട്ടം.

സിപ്പായി:— (പാറാവു കൊടുക്കുന്നു) അനന്തശയനൻ ഇവിടേക്കു യുദ്ധത്തിനെത്തുമെന്ന് എങ്ങും പ്രസിദ്ധമായിരിക്കുന്നു നമ്മുടെ കോവിലകത്തു വിവാഹത്തിനു സദ്യയുടെ തിരക്കാണ്. 'ഭൂമി കെട്ടുന്നതെ പെണ്ണാലെ' സംശയമില്ല. വലിയ പപ്പടവും ചട്ടുകവും മതിയായിരിക്കും ഉണ്ടു തടുക്കുവാൻ.

(ഭുവനദാസനും സാരങ്ഗിനിയും സന്ന്യാസിവേഷത്തിൽ പ്രവേശിച്ചു സിപ്പായിയെ കാണാത്തഭാവത്തിൽ)

ഭു. ദാ:— നമ്മെ കണ്ടാൽ സാരങ്ഗിനിയും ഭുവനദാസനുമാണെന്ന് ആരും ധരിക്കയില്ല! ബംഗ്ലാവിൽ നിന്നു പുറത്തു വന്നു ഈ കോട്ടവാതിൽ കടന്ന് എങ്ങിനെ പുറത്തുപോകും. നമ്മെ സിപ്പായി വിടുകയില്ല.

സാര:— അതിനു വിദ്യയുണ്ട്, ഭയപ്പെടേണ്ട.

സിപ്പാ:— (സൂക്ഷിച്ചു നോക്കിക്കൊണ്ട്) ആരാണത്?

ഭു. ദാ:— ഞങ്ങൾ സന്ന്യാസിമാരാണ്. (അടുത്തു ചെല്ലുന്നു)

സിപ്പാ:— ഈ സമയത്തിൽ നിങ്ങൾക്കിവിടെ എന്തു ജോലി.

ഭു. ദാ:— ഞങ്ങൾ രാജാവിന്റെ വിവാഹത്തിനു വന്നവരാണ്. വനത്തിലിരിക്കുന്ന ചില താപസശ്രേഷ്ഠന്മാരെ അതിലേക്കു ക്ഷണിച്ചു കൊണ്ടുവരുവാനായി തിരുമേനി ഞങ്ങളെ പ്രത്യേകം നിയമിച്ചതാണ്.

സിപ്പാ:— ഈ അകാലസമയത്ത് ആരേയും പുറത്തു വിടുന്നതല്ല.

ഭു. ദാ:— പാടില്ലെങ്കിൽ ഞങ്ങൾക്കു ദോഷമൊന്നുമില്ല. വിവാഹകർമ്മാദികൾ കഴിച്ചു കൂട്ടേണ്ടുന്നവർ മുഹൂർത്തത്തിനെത്തുകയില്ലെന്നേയുള്ളൂ.

സിപ്പാ:— എന്തുതന്നെയായാലും പ്രത്യേക കല്പനയില്ലാതെ വിട്ടയക്കുന്നതല്ല.

സാര:— ഇതാ പ്രത്യേക കല്പന. (മുദ്രാംഗുലി കാണിക്കുന്നു)

സിപ്പാ:— (നമസ്കരിച്ച്) കന്നട മഹാരാജൻ ജയ ജയ. സ്വാമികൾക്കു പോകാം. നമസ്കാരം.

രണ്ടു പേരും പോകുന്നു)

കർട്ടൻ വീഴുന്നു.

—ooooo—

അങ്കം 6. രംഗം 1.

[അനന്തശയനരാജ്യത്തിൽ ഒരു തെരുവ്.

ഉവനമാസനും
സാരങ്ഗിനിയും } (സന്യാസിവേഷത്തിൽ പ്രവേശിക്കുന്നു)

ഉ. മാ:— പ്രിയെ! അനന്തശയന അതൃത്തിയിൽ എത്തി.

ഗീതം വൃന്ദ. ഹിന്ദുസ്ഥാനി ഭൈരവി—ആദിതാളം

പല്ലവി.

കഷ്ടതയെത്ര സഹിച്ചു മൽപ്രണയിനി (കഷ്ടത)

അനുപല്ലവി.

നിഷ്ഠുരചിത്തനാം കന്നട രാജനാൽ
ദുഷ്ടനാം മിത്രബന്ധുവാൽ മൽപ്രണയിനി (കഷ്ടത)

ചരണങ്ങൾ.

നിന്നുടെ സോദരി കുടിലയെന്നോമനെ
കൊന്നിടുവാനായി ഇനിയെത്ര മൽപ്രണയിനി (കഷ്ടത)
ഖിന്നതയഖിലവും നീയനുഭവിച്ചുള്ള
മന്നിവനാലല്ലയൊ മൽപ്രണയിനി (കഷ്ടത)

ഗീതം വൃന്ദ. ഹിന്ദുസ്ഥാനി ചെഞ്ചുരുട്ടി—ആദിതാളം.

പല്ലവി

സാര:— ഖിന്നതയെന്തേൽ വന്നെന്നാലും പ്രിയനെ!

അനുപല്ലവി

വന്നതില്ലതിലൊന്നും കനിവൊടുമെ പാർത്താൽ
എന്നുടെ പാതിവ്രത്യത്തിന്നു ഭംഗം പ്രിയനെ (ഖിന്നത)

ചരണം

സുന്ദരരൂപനെ നിൻ നിനവൊന്നുതാൻ
ഉന്നതമതിയതിൽ നിരന്തരം കരയേറാൻ
സംഗതിയെന്തു പൂർണ്ണചന്ദ്രോപമമാകേട്ടാലും (ചിന്തിത)

ഉ- ദാ:— പ്രിയെ! ഇതു പരസ്പരം ഉള്ളതല്ലെ. കന്നടന്റെ ഇഷ്ടത്തിന്ന് എന്റെ കാമന പ്രതികൂലിയായി നില്ക്കയാൽ എന്നെല്ലാം ആപത്തിൽ പെട്ടു. അച്ഛനു സ്ഥാനഭ്രംശം സംഭവിച്ചു രാജപത്നിയായി അനുഭവിക്കേണ്ടുന്ന സകല സൌഖ്യാദികളും നീയെനിക്കുവേണ്ടി ബലി കഴിച്ചു.

സാര:— ഇവിടുന്നു വിവേക കട്ടിക്കാതലായിരിക്കെ ഇങ്ങിനെ അരുളിച്ചെയ്യരുതു്.

ഉ- ദാ:— അതങ്ങിനെയാകട്ടെ. നാം അന്യോന്യം മനസാ വരിച്ച വിവരം പ്രിയയുടെ മാതാപിതാക്കന്മാർക്കറിവുണ്ടൊ?

സാ:—അമ്മയ്ക്കറിവുണ്ട്. അച്ഛനെ അറിയിച്ചിട്ടുണ്ടൊഎന്നു നിശ്ചയമില്ല. കോമളരാജനെ ഭർത്തൃത്വത്തിൽ വരിച്ചത്,അമ്മ അറിഞ്ഞു സന്തോഷിച്ചിരുന്നു.

ഉ- ദാ.— നമ്മുടെ കാര്യത്തിൽ സന്തോഷമില്ലെന്നോ?

സാര:— അമ്മ ഒന്നും പറഞ്ഞില്ല. അച്ഛൻ യോഗിയും സാരഗ്രാഹിയുമാണ്. അതിനാൽ ഉചിതം പ്രവൃത്തിക്കും.

തീർത്ഥയാത്രക്കാരൻ:— (പ്രവേശിച്ച്)

ഗീതം വൃന്ദ. കാപ്പി—ചാപ്പ്.

പല്ലവി

ശ്രീമണ്ഡല വാസത്തിനാണോ കണ്ടു നിജ
മുണ്ടോ ലവലേശമുണ്ടോ നിജമെന്നുള്ളതോ കണ്ടു

അനുപല്ലവി

ഇങ്ങിലിങ്ങാണിട്ടുന്നേന്തു കണ്ടാമനം (മണ്ഡല)

ചരണങ്ങൾ

കണ്ടുകൊണ്ടാൽ മുടി പൂണ്ടിങ്ങനായിണ്ടിടാ
നണ്ടാംവ്യാമോഹത്താൽ മണ്ടിടുന്ന കേചിൽ (മണ്ഡല)
ധാന്യധനം സമ്പൂർണ്ണ നാണ്യമാണെന്നിയിൽ
മാന്യമെന്നൂഹിച്ചു വാണിടുന്ന കേചിൽ (മണ്ഡല)
ധന്യ പുരുഷാർത്ഥ മാകുന്ന വസ്തുവാ
മൊന്നിനെയാർജ്ജിപ്പവരിന്നില്ല ഭൂതലെ (മണ്ഡല)

(സന്യാസിമാരുടെ സമീപം ചെന്നു) നമസ്കാരം സ്വാമികളെ. എവിടേക്കു പോകുന്നു. അങ്ങോട്ടു പോകുന്നു. വലിയ അനൎത്ഥമാണ്. അനന്തശയനമന്നവൻ അദ്ദേഹത്തിൻെറ രാജ്യം പിടിച്ചടക്കി കന്നടനു സ്വന്തരാജ്യംകൂടി പോയി. കണ്ടവരെയൊക്കെ പിടിച്ചുകെട്ടി തടവുകാരാക്കി കൊണ്ടുപോകുന്നു.

ഉ. ദേ.— അതേയോ. മുഴുവൻ കേൾക്കട്ടെ.

സാരയും ഉമാദാസനും (അന്യോന്യം കടാക്ഷിക്കുന്നു)

സാര:— എങ്ങോട്ടാണു പോകുന്നതു.

തീൎത്ഥ:— ഇവിടെ നില്പാൻതന്നെ ഭയമാകുന്നു. ഞാൻ കുരുക്ഷേത്രത്തേക്കാണു പങ്കുപടിക്കായി പോകുന്നു. നിങ്ങളും കൂടെയുണ്ടോ?

സാര:— (ആത്മഗതം) അപ്പന്നു രാജ്യം തിരികെ കിട്ടിയതു ദൈവകരുണ തന്നെ.

തീൎത്ഥ:— ഇങ്ങോട്ട് ഇപ്പോഴായിരിക്കും. അതാണ് ഒന്നും മിണ്ടാത്തതു.

ഉ. ദേ:— ഞങ്ങളും അങ്ങോട്ടേക്കില്ല.

തീൎത്ഥ:— എന്നാൽ അനുവദിച്ചാലും. (നമസ്കരിക്കുന്നു)

ഉ. ദേ:— ശുഭം ഭവതു. (അനുഗ്രഹിക്കുന്നു)

തീൎത്ഥയാത്രക്കാരൻ:— (പോകുന്നു)

ഉ. ദേ:— തേൻമൊഴി! ഇനിയെന്താണു ഭാവം.

സാര:— നാം ബഹുകാലം തനിച്ചു സഞ്ചരിച്ചതിനാൽ പിതൃഗൃഹത്തിലേക്കു ചെന്നാൽ നമ്മെ ഏതു വിധത്തിൽ കൈക്കൊള്ളുമോ?

ഗീതം വൃന്ദ. ബിഹാക് — ആദിതാളം.

പല്ലവി.

ഉ. ദേ:— ആയതമാതസഖിയായ് ഭവനേനാഹി (ആയ

അനുപല്ലവി.

അയ്യോ അന്യായമായ്സദാ ഇങ്ങിനെമഹാസന്താപേനാം
മുഴുകീടാൻ സംഗതി വിധിതാൻ നിണ്ണയം
മയിലമാസ്വരരാഗി! കേൾ. (ആയ)

ചരണം.

സാര:— ഖേദിയാതെജീവനാഥാ! കേളിൽ
മോദമോടിങ്ങാൻ ദൈവം തുണയ്ക്കുമെ
ദേവാലയെ ചെന്നു നാം വാണീടിൽ
വേണ്ടപോൽ ചിന്ത ചെയ്തീടാം: (ആയ)

(രണ്ടുപേരും പോകുന്നു)

(കർട്ടൻ വീഴുന്നു.)

---

അങ്കം 6. രംഗം 7.

അനന്തശയന സഭാമണ്ഡപം.

അനന്തശയന മഹാരാജാവും രാജ്ഞിയും സഭയും ഇരിക്കുന്നു.

(കർട്ടൻ പൊങ്ങുന്നു)

---

അ. രാ:— നിഷ്പക്ഷപാതിയായി എങ്ങും എന്നും പ്രകാശിച്ചിരിക്കുന്ന സച്ചിദാനന്ദസ്വരൂപന്റെ കൃപയാൽ ഇന്നു നമ്മുടെ സിംഹാസനത്തിൽ തിരികെ ഇരിക്കാറായി.

ഗീതം വൃത്ത. ഖമാക്—ആദിതാളം.

ഖണ്ഡഗം.

സത്യംമിഥ്യയെ മറയാതെപ്പോഴും
വർത്തിച്ചീടുക യില്ലേലും
മർത്ത്യന്മാർക്കിതു കീർത്തിക്കാ
യെന്നതിനില്ല സന്ദേഹം.
നീതിവെടിഞ്ഞു നടന്നീടിൽ
ശുഭഫലമവനതു കിട്ടില്ല
ആളുന്നായാൻ കന്നടനും
ഫലമതിന്നിതു താനല്ലോ
ഉടനെക്കുടനെ ഫലമായി
അടവിൽ തോററിട്ടപ്പാപി
ഝടിതിഗൃഹാദികൾ വിട്ടെന്റെ
അടിപണിയാറായ് തീർന്നല്ലോ.

രാജ്ഞി:— ഈ സന്തോഷം അനുഭവിപ്പാൻ നമ്മുടെ മനോമണികളായ പുത്രിമാർ കൂടെ ഇല്ലാതെ വന്നുവല്ലോ.

അ. രാ:— പ്രിയെ! ഖേദിക്കരുതു. നമുക്ക് ആകുന്നതും ആകാത്തതും ആ പരമാത്മാവിന്നു മാത്രം അറിയാം.

സേവ:— (പ്രവേശിച്ച്) അനന്തശയന മഹാരാജാധി രാജൻ ജയ ജയ. കന്നടരാജാവിനേയും അനാവധി തടവുകാരേയും കൊണ്ടു വന്നിരിക്കുന്നു.

അ. രാ:— അവരെ ഇങ്ങോട്ടു കൊണ്ടുവരട്ടെ.

സേവ:— അരുളപ്പാടുപോലെ. (പോകുന്നു)

സിപ്പാ:— (തടവുകാരായ കന്നടരാജാവിനേയും പട്ടാളക്കാരേയും രത്നകാന്തിയേയും ദാസിമാരേയും മററുംകൊണ്ടു പ്രവേശിച്ചു) അനന്തശയന മഹാ രാജാധി രാജൻ ജയ ജയ.

ക. രാ:— മഹാരാജാവെ! തിരുപാദത്തിങ്കലേക്കു നമസ്കാരം.

അ. രാ:— ഹേ കന്നടേശാ! നമ്മെ അന്യായമായി ഉപദ്രവിച്ചതു ധർമ്മമായില്ല. ഒരു പെൺകിടാവിന്മേൽ ഉണ്ടായ കാംക്ഷനിമിത്തം ഇപ്രകാരം പ്രവൃത്തിച്ചുവല്ലൊ. മനുഷ്യനായാൽ ജ്ഞാനം വേണം. പഞ്ചേന്ദ്രിയങ്ങളെ സദാചാരത്തിനു കീഴടക്കി വെയ്ക്കണം. അങ്ങിനെ ചെയ്യാതിരുന്നാൽ മനുഷ്യനും മൃഗവും ഭേദമില്ല.

ഗീതം വൃവ. തോടി—ആദിതാളം.

പല്ലവി.

ക. രാ:— പാദാരവിന്ദം ഗതിമെ
കൃപാ സാഗരമെ! ഒരു (പാദാര)

അനുപല്ലവി.

പാതകനാ മിവനു
ബോധമുണർത്തി തന്ന
എണ്ണ മില്ലാതുള്ള ഗുണ
വർണ്ണനീയ ഗുണനിധേ!
വേദഗീത നീതിശാസ്ത്ര കോവിദ!
ഭൂതലെ സുഖനാവാപ്ത ഭൂതലെ!
മാനുഷകുലത്തിലൊരു മണിവിളക്കെന്നപോൽ
ധരണിയിലിനിയൊരു നാവതരിക്കുമോ?
മമസുകൃതമെ! നിർഗ്ഗുണ മൊഴിതിരിയമാ
മമത്തനാളിലങ്ങക്കരുന്നതിൽ
അറിയുകിലിവനതി സമരസന്തൃജി
ച്ചിമയാം തവപാദമെന്തി ചെയ്യാതിരിക്കുമോ?
(ശേഷ ശയനശ്രീപതെ!—കൃപാസാഗരമെ!)

ചരണം.

അനന്തശയനനിന്നനന്ത ഗുണഗണാ
മനന്ത വിസ്മയ മർഹാതന്നില്ല
കനകജനോത്തമാ! പല്ലവ പുഷ്പാളി
യിപ്പമാരോരാളു മുക്തികരം വിഭോ!
അതിസുഖ മൊരുദിശിയിഹ നഹിയെങ്കിലും
ആത്മതത്വസ്മൃതി വന്നില്ല നിശ്ചലമായ്-
കട്ടതല്പ്പ മതൊട്ടുള്ള പദ്മ
മരത്തെവെട്ടിയാൽ വേദിപ്പതെന്തഹോ
കനത്ത വാഴ്കി ര ഗുണത്തിനായ് ബത
തഴുത്ത പദ്മ മനാത്ത മെയകിട്ടും.
എന്നുള്ള ചൊല്ലിഹ മന്നവാ നിൻഗുണം
ഉന്നയ മേദിനൊരനേകതാരതിൽ
വന്ന വിളങ്ങിയതിന്നു നിനക്കകിൽ
മുന്ന മുക്ളിരാതടിയനുടെ സുകൃതം-
അഴലാതടിയൻ തൻ പിഴപൊറുത്തീടണം
കഴലിണ തവ മമ ശരണ മതിവരെ.

(ശേഷശയനശ്രീപതേ!—കൃപാസാഗരമേ!)

അ. രാ:— ആകട്ടെ ഇപ്പഴെങ്കിലും ബുദ്ധി വന്നല്ലോ. കന്നടശാ! നമ്മുടെ പുത്രിമാർ എവിടെ?

ക. രാ:— നമ്മുടെ വിവാഹ ഘോഷത്തിനു പല ദിക്കുകളിൽ നിന്നും ആടാനും പാടാനും ദാസിമാരെ വരുത്തിയിരുന്നു. ദാസീയോഗത്തിൽ ഇവിടത്തെ പ്രഥമപുത്രിയുണ്ടെന്നു കേട്ടിരുന്നു. അരമനയിലുണ്ടായിരുന്നവരെയൊക്കെ തടവുകാരാക്കി ഇവിടെ കൊണ്ടുവന്നിട്ടുണ്ടു. കൂട്ടത്തിൽ അവളും ഉണ്ടായിരിക്കും. ഇവിടത്തെ ദ്വിതീയപുത്രി എന്നെ വരിക്കില്ലെന്നു ഖണ്ഡിച്ചു പറകയാൽ കാരാഗ്രഹത്തിലിട്ടു. അവിടുന്നു ജീവനദാസൻ അവളെ ഉപായത്തിൽ രക്ഷപ്പെടുത്തികൊണ്ടുപോയി പിന്നെയും സാരംഗിനി എന്റെ അധീനത്തിൽ പെട്ടു. ഇത്രവണ്ണവും അവളുടെ ചിത്തം ലേശം ഭേദപ്പെട്ടു കാണായ്കയാൽ വെട്ടിക്കൊല്ലുവാൻ കലയാളിയെ ഏല്പിച്ചു. അവന്റെ കയ്യിൽനിന്നും രക്ഷപ്പെട്ടു. ഇക്കുറിയും അവളെ പിടിച്ച് എന്റെ മുമ്പിൽ എത്തിച്ചു. ഒരു മണ്ഡലം കഴിഞ്ഞാൽ വേളി കഴിക്കാമെന്നു പറഞ്ഞു സമ്മർബംഗ്ലാവിൽ താമസമാക്കി. ഒരു ദിവസം സംഭാഷണം ചെയ്തുകൊണ്ടിരി

ണ്ണുമ്പോൾ ഒരു ഉപായത്തിൽ എന്റെ മുദ്രാംഗുലിയെ കണ്ണലാക്കി. തോഴിനിലയിൽ ബംഗ്ലാവിൽ വന്നു കൂടിയിരുന്ന ഭുവനദാസനോടു കൂടി അന്നു രാത്രി തന്നെ ഒളിച്ചുപോയ്ക്കളഞ്ഞു. അതിൽപിന്നെ അവളെപ്പററി എനിയ്ക്കു യാതൊരറിവും ഇല്ല.

അ-രാ:— (പത്നിയുടെ ചെകിട്ടിൽ പറഞ്ഞ ശേഷം) സേവകാ! രത്നകാന്തി തടവുകാരുടെ ഇടയിൽ ഉണ്ടോ എന്നു നോക്കൂ.

സേവ:— സ്വാമിൻ (പോകുന്നു)

രത്നാ:— (ആത്മഗതം) എന്റെ നിലയില്ലായ്മകൊണ്ടു ഞാൻ കഷ്ടത്തിൽപെട്ടു. എനിയ്ക്കു് അച്ഛനമ്മമാരുടെ ആശ്രയമേ ഉള്ളു. ഞാൻ ദാസിവർഗ്ഗത്തിൽപെട്ടിരിയ്ക്കുന്നു എന്നു കന്നടൻ അവരെ അറിയിയ്ക്കുകയും ചെയ്തു. ഈശ്വരാ! ഇനി എന്താണു വേണ്ടതു! (ഭയപ്പെട്ടു നിൽക്കുന്നു)

സേവ:— എന്തിനു ഭയം, നടക്കിൻ.

രത്നാ:— (വിറച്ചു നടക്കുന്നു) അയ്യോ! മാതാപിതാക്കന്മാരുടെ മുമ്പിൽ ചെന്നു നിൽപ്പാൻ ധൈര്യം ലേശം വരുന്നില്ല (അടുത്തു ചെല്ലുന്നു)

രത്നാ:— (കരഞ്ഞു നമസ്കരിച്ചുംകൊണ്ടു)

ഗീതം ൫൯. മുഖാരി—ചാപ്പു്.

ഖണ്ഡം.

താത! തവ സുത രത്നകാന്തി
പാദനതിയെ ചെയ്തിടാം.
ഭൂതലെ ഈ പാപിക്കെന്തു
സാദരം ചൊല്ലീടിനി. (താത)

അ-രാ:— (വെറുപ്പോടെ) ഛീ- ദുർഭഗേ!

ഗീതം ൬൦. ബ്യാഗ്—ഏകതാളം.

പല്ലവി.

അ-രാ:— താതൻ നിനക്കു ഞാനോ മൂഢേ! ഇനി

അനുപല്ലവി.

ധരണിയിലതിമദമൂടയ കുമതി ശഠേ! (താതൻ)

ചരണം.

ചെറുതാം പ്രായത്തിൽ നിന്നോടറിവുപദേശിയ്ക്കുന്നോരു
കരവെന്നുമൊളിച്ചു ദുഷ്ടേ! വസ്തു നിൻ ധർമ്മം (താതൻ)

രത്നകാന്തി:— (എഴുന്നീറ്റു നമസ്കരിച്ചു)

ഗീതം ൪൭. ആനന്ദഭൈരവി—ആദിതാളം.

പല്ലവി.

രത്നാ:— മാതാവേ! നിൻപാദമല്ലാതില്ലൊ ഗതിമേ

അനുപല്ലവി.

അഗതി എന്നു ചെയ്യേപോകിലും
മതിയതിൽ തവ കരുണയരുൾ (മാതാവേ)

രാജ്ഞി:— എടി പെണ്ണേ! നിന്നെ ഇനി പുത്രിയായി സ്വീകരിക്കുന്നതു രാജനീതിക്കു മതിയാകയില്ല. നിന്നെക്കൊണ്ടുള്ള വ്യഥയാൽ കൊങ്കണേശപുത്രൻ കാലപുരിയെത്തി. നിന്റെ അച്ഛൻ ഒരു യോഗിയായതിനാലും നീ ഒരു സ്ത്രീയായതിനാലും നിന്റെ വധം കഴിക്കുന്നില്ലെന്നു വെച്ചതാണ്. ഇതു നിന്റെ നല്ല കാലം. രാജസന്നിധിയിൽ നിന്നു വേഗം പോകുന്നതാണ് ഉത്തമം.

അ-രാ:— സേവകാ! ഇവളേയും കൂടെയുള്ള തേവടിച്ചിമാരേയും നമ്മുടെ രാജ്യത്തിൽ നിന്നു പുറത്താക്കട്ടെ.

രത്നാ:— (ദുഃഖത്തോടെ) ഇതോ വിധി.

ഗീതം ൪൮. ഹിന്ദുസ്ഥാനികാപ്പി—രൂപകം.

പല്ലവി.

പരനെയിനി തരണി തന്നുകരുണാകര ചെയ്യു!

അനുപല്ലവി.

ചെറിതാമൊരു പരിതാപമിതധുനാ [illegible]! (പരനെ)

ചരണങ്ങൾ.

മരണമെന്നു അരികെ വന്നു
പരനെ നിന്നിടന്നു.
തരണി ഇനി ധരണി തന്നിൽ
ചെറുതാം മാർഗ്ഗമെന്നു. (പരനെ)
കമതി; കോമള രാജനെ
പ്രിയനെ നിനയ്ക്കുന്നാം
വിരഹിയായീ കിമപിനിന്ന
ഫലമോ ഭജിക്കുന്നു! (പരനെ)

സേവ:— അമ്മ! ഇങ്ങിനെ ഒരു യോഗം വന്നുവല്ലോ. ഇതിലെ നടക്കാം.

അ രാ:— കന്നാടേശാ! തന്നെ പിടിച്ചു കെട്ടി ഇവിടെ കൊണ്ടു വരേണമെന്നോ, കന്നാടം പിടിച്ചടക്കേണമെന്നോ, നമുക്ക് ആഗ്രഹം ഉണ്ടായിരുന്നില്ല. പക്ഷെ തന്റെ പ്രവൃത്തി ദോഷത്തിന്റെ ഫലത്താൽ ഇങ്ങിനെ അവസാനിച്ചു. എന്തായാലും ദുഷ്ടരും നീചബുദ്ധികളും മരണത്തിന് അർഹന്മാരല്ല. അതിനാൽ ജീവപര്യന്തം തനിക്കു തടവു വിധിച്ചിരിക്കുന്നു. മററുള്ളവരേയും കൊണ്ടു പോകട്ടെ. മന്ത്രിവര! വേണ്ടതു പ്രവൃത്തിച്ചാലും.

ക. രാ:— രാജശിഖാമണേ! ഈ വിധി എന്റെ ഭാഗ്യപൂരം തന്നെ.

ഗീതം ൪൩. ചെഞ്ചുരുട്ടി—ആദിതാളം

പല്ലവി.

മന്നവാ! ഈ പാപിയെ നീ
കൊന്നിടാഞ്ഞതാലപരഭയമാർന്നാൻ

അനുപല്ലവി.

ഉന്നതാ നിൻ രാജബുദ്ധി
നിസ്തുലം രാജാധിരാജാ! (മന്നവാ)

ചരണം.

നീചബുദ്ധി കൊണ്ടനേകം
വ്യാജകർമ്മം ചെയ്തുപോയെൻ
പാപകർമ്മനാമനസാ
ഭൂമിപ ശിരോമണേ! (മന്നവാ)

സേനാ:— മഹാരാജാധിരാജനേ! ദയ കവിഞ്ഞു പോയി. ഇ ദ്രോഹത്തിന്റെ തലവെട്ടി പെരുവഴിയിൽ ശൂലത്തിന്മേൽ നാട്ടേണ്ടതായിരുന്നു. അതല്ലാത്തപക്ഷം നാക്കരിഞ്ഞ് കണ്ണു രണ്ടും കുത്തിയെടുത്തു ജേലിലിട്ടു പട്ടിച്ചോറും കൊടുത്ത് ഈ ജന്മം കഴിപ്പിക്കേണ്ടതായിരുന്നു.

മന്ത്രി:— സേനാപതേ! ക്ഷമിക്കു. കാനനത്തിൽ മദിച്ചുപുളച്ചു നടക്കുന്ന ദന്തിവരനെ നാം വേട്ടയാടികൊല്ലുന്നു. നമ്മുടെ പന്തിയിൽ ഇട്ടിരിക്കുന്ന ആനയെ നാം വേട്ടയാടി കൊല്ലാറുണ്ടോ? ഇല്ല. അതിനാൽ ഇദ്ദേഹത്തെ നാം ഉപദ്രവിക്കരുത്. മഹാരാജാവിന്റെ കല്പനയെ ശീഘ്രം നടത്തുന്നതാണു നമ്മുടെ മുറ.

സോമ:— ഈ തല എൻെറ വാളിന്നു പലഹാരമാകുന്നത് ഇല്ലാതെയായി. കാലദോഷം. എന്തുചെയ്യും! ഹേ സിപ്പായിമാരെ! ഇദ്ദേഹത്തെ കൊണ്ടുപോയി ജേലിൽ വെയ്ക്കുവിൻ. മററുള്ളവരേയും കൊണ്ടുപോക.

സിപ്പായി:— എല്ലാവരും വേഗം നടപ്പിൻ. അനന്തശയനമഹാരാജൻ ജയ ജയ.

ക-രാ:— മഹാരാജാവേ! വന്ദനം. (നമസ്കരിക്കുന്നു)

(തടവുകാരേയുംകൊണ്ടു സിപ്പായി പോകുന്നു)

അ-രാ:— നമ്മുടെ പ്രിയപുത്രി സാരങ്ഗിനിയുടേയും ഉവനാദാസൻെറയും വിവരം ഒന്നും ഇല്ലല്ലൊ. അവരെ ദമ്പതിമാരാക്കാൻ ആലോചിച്ചു തീൎച്ചയാക്കിയ വിവരം അവരറിവാൻ ഇടയുണ്ടായിരുന്നില്ല. കുന്നടൻ പ്രസ്താവിച്ചപ്രകാരം അവർ രണ്ടുപേരും ഒന്നായി സഞ്ചരിക്കയാണെങ്കിൽ ഒരു സമയം ഇങ്ങോട്ടു വരാതെയിരിപ്പാനും മതി. അവരെ എളുപ്പത്തിൽ കണ്ടുപിടിപ്പാനുള്ള മാൎഗ്ഗം എടുക്കാം.

മന്ത്രി:— ഇതാ ഈ ക്ഷണം പ്രവൃത്തിക്കാം. (സേവകൻെറ ചെകിട്ടിൽ പറയുന്നു)

സേവ:— (പോയി മടങ്ങി വരുന്നു)

ആ-ചാ:— സൎവ്വ സൃഷ്ടിസ്ഥിതി സംഹാരകൎത്താവായ കരുണാനിധിയുടെ ദയയാൽ നമുക്കു മംഗളം ഭവിച്ചു. അതിനാൽ നാം ഈ സദസ്സിൽവെച്ചു സംഗീതാനന്ദത്തോടെ കുറെ നേരം രസിച്ച് സഭ പിരിയാം.

അ-രാ:— അപ്രകാരം ആവാം വിരോധമില്ല.

ഗീതം ൪൯. [illegible]ചെഞ്ചുരുട്ടി—ചാപ്പ്.

പല്ലവി.

ആ-ചാ:— നല്ലിയഹോ നമുക്കിന്നു മഹോത്സവം
സന്ദേഹൻ ഖിന്നത നീക്കി.

അനുപല്ലവി.

മനോവനിന്നു ജയലക്ഷ്മിയെ വേട്ടു
വന്ദനം ചെയ്യുന്നാമെല്ലാം. (വന്നിതഹോ)

ചരണം.

വ്യാകുല സംഗരെ വീണഴന്നിരുന്ന
ഭൂപ പരിജനമെല്ലാം
ലോകനാഥകൃപകൊണ്ടു സകൌതുകം
മോദമിയന്നിട്ടമാരായി. (വനിതമൌഹ)

ഞാൻ വരുമ്പോൾ നമ്മുടെ ഈ അമ്പലത്തിൽ രണ്ടു സന്ന്യാസിമാരെ കണ്ടു. അവർ വളരെ മനോഹരമായി പാടുന്നു. അവരെ കിട്ടിയെങ്കിൽ നമുക്ക് അതിയായ സംഗീതാനന്ദത്തിന്നു കാരണമാകുമായിരുന്നു.

സർവ്വാധികാര്യക്കാർ:—(സേവകനെ നോക്കി) അവരെ സേവകൻ ഈ നിമിഷം കൊണ്ടുവരും.

സേവ:—സ്വാമിൻ! ഇക്ഷണംകൊണ്ടു വരുത്തുകളയാം. (പോകുന്നു)

സന്ന്യാസിമാർ:—(സഭ കാണാത്ത നിലയിൽ പ്രവേശിച്ച്)

ഗീതം ൯൮. മാഞ്ച്—ആദിതാളം.

പല്ലവി

സാര:— ലോകനാമിയവർ ഭൂപസന്നിധി തന്നിൽ
ലോകനാഥ സൽകൃപകൊണ്ടാവതുണ്ടായിടും.

അനുപല്ലവി

ഭൂ-ദാ:— പാലിപ്പൂതോ വല്ലഭേ! നാം മെല്ലവെ ചെന്നാൽ
കല്യേ! നിന്നുടെ ചൊല്ലുകൊണ്ടായ കല്യാണാലയം താൻ
(പോക)

രണ്ടുപേരും:—(സദസ്സു കണ്ട ശേഷം) മഹാരാജാധിരാജാ! കല്യാണം കല്യാണം.

ആ-രാ:—ഹേ സന്ന്യാസിപ്രവരരേ! നമ്മുടെ സിംഹാസനത്തിൽ തിരികെ ഇരിപ്പാനിടയായതിനാൽ ഈ സദസ്സിൽവെച്ചു സംഗീതം കേട്ടു രസിപ്പാനാണ്. ഭവാന്മാരുടെ ഗാനം നന്നെന്ന് അറിയുകയാൽ ഇവിടെ വരുത്തിയതാണ്. അതിലേയ്ക്കു ഉദയചെയ്യാലും.

ഗീതം ൯൯. യമുനാകല്യാണി—ആദിതാളം.

പല്ലവി

ഭൂ-ദാ:— } വാണിടുവിൻ സുഖമായ് സദാ
സാര:— } ജഗദീശ കൃപയാൽ

അനുപല്ലവി

വാക്കിനഗോചര ദൈവവിചാരത്തിൽ
വാസനാനിരകിൽ സദാ വരമാത്മാനുഭവം-വരമാത്മാനുഭവം

ചരണം

മേദിനീപതികളിൽ നായകനായ് മേവിനീ
വേദനാപോക്കിടലോകത്തിൽ, അതി ഇഷ്ടിവരട്ടെ,
അതി ഇഷ്ടി വരട്ടെ, ബ്രഹ്മനിഷ്ഠ വരട്ടെ ലോകേ—വാണി

ആ-രാ:—ആഹാ! മനസ്സലിയുന്നു.

രാജ്ഞി:—ഇനിയും ഒന്നു കേൾക്കാൻ ആഗ്രഹം ജനിയ്ക്കുന്നു.

ഗീതം ൪൭. മാരധനാശി—ചാപ്പു.

പല്ലവി

സാര:— പാവികളൂം ഞങ്ങൾക്കിന്ന ദാരിദ്ര്യ
ഭ-ദാ:— താപം കെടുപ്പതിന്നരുളിയ ഗുണനാർ



അനുപല്ലവി

അവരുടെ കൃപ ഞങ്ങളിലവരിലുണ്ടെന്നാൽ
ആവതിപ്പൊഴുതുല്ലാകം അങ്ങുതന്നെ നൂനം (പാവി)

രാജ്ഞി:—എന്റെ മകൾ സാരങ്ഗിനി ചിരിച്ചതിൽ ശേഷം ഇത്ര വിശേഷമായി പാടി കേട്ടിട്ടില്ല.

സേന:—അടിയന്റെ ചെകിട്ടിൽ ഒരു വിധം സംഗീതം ഒന്നും ഏൽക്കില്ല. ഇതാണു ഗാനം. ഇവർക്കുന്നു കൊടുത്താലെന്താണു!

ആ-രാ:—(സന്യാസിമാരെ നോക്കി) അടുത്തു വരുവിൻ!

(ഭുവനദാസനും സാരങ്ഗിനിയും തൊഴുത് അടുത്തു നിൽക്കുന്നു)

ആ-രാ:—വില ഏറിയ രത്നഖചിതങ്ങളായ ആഭരണങ്ങൾ വാങ്ങിക്കൊണ്ടാലും.

ഭ-ദാ:—തിരുമേനി! ഇതിനെക്കൊണ്ടു ഞങ്ങൾക്കെന്തു കാര്യം!

ആ-രാ:—ഇനാം മതിയാവാത്തതുകൊണ്ടാണെന്നുണ്ടോ ഇങ്ങിനെ പറയുന്നത്?

ആ-രാ:—ഓഹോ! വേണ്ടതു തരാം.

ഭു-ദാ:—സന്യാസിമാർ ധനകാംക്ഷികളല്ല.

അം-രാ:—എന്നാൽ നിങ്ങൾക്കു വേണ്ടതു് എന്താണെന്നു പറവിൻ! ഇഷ്ടം സാധിപ്പിക്കാം.

സാര:— (സന്തോഷത്തോടെ അങ്കി അഴിച്ചു നമസ്കരിച്ചുംകൊണ്ടു്)

ഗീതം ൯൭. മുഖാരി—ചാപ്പു.

ഖണ്ഡം

ശേഷശയനരാജതാവക പുത്രി സാരഞ്ജിനിയഹം
ദ്വേഷമനനയായ് വാണുകൊണ്ടേൻ താതകരുണാവാരിധേ!
പാപിയായിട്ടുമീയഗതിയെ താപസിസ്വവിൽ നിന്നു നീ
സാദരം കൃപ ഏകിയെങ്ങളെ പാലയ കരുണാനിധേ!

(രാജാവും രാജ്ഞിയും സാരഞ്ജിനിയെ ആലിംഗനം ചെയ്യുന്നു)

(എല്ലാവരും നിൽക്കുന്നു)

രാജ:—പ്രിയമകളേ! ദൈവവിലാസമുണ്ടായാൽ അഞ്ജനം തേടിയാൽ നിക്ഷേപം കിട്ടും.

രാജ്ഞി:—ഹാ! പൊന്മകളേ! നിന്നെ ഞങ്ങൾക്കു് എത്തിച്ചുതന്നതു ജഗദീശൻ തന്നെ.

ഭു-ദാ:—(അങ്കി അഴിച്ചു നമസ്കരിക്കുന്നു.)

ഗീതം ൯൮. കമാശി—ആദിതാളം.

പല്ലവി

ഭു-ദാ:— അവനിനാഥരടി പണിയും ഭുവനകീർത്തേ! നിൻ

അനുപല്ലവി

അടിമയായ സചിവപുത്ര ഭുവനദാസൻ ഞാൻ

ചരണങ്ങൾ

പരമനാഥ കഠിനവിധി കൊണ്ടടിയനിളവരെ
പെരിയ ദുരിത ജലധിതന്നിൽ മുഴകി ഭൂപതേ!

(ഭുവനദാസനെ ആലിംഗനം ചെയ്യുന്നു.)

മന്ത്രി:—പ്രിയമകനേ! അനേക കഷ്ടതകളിൽനിന്നു രക്ഷപ്പെട്ടു ഇവിടം വന്നു ചേൎന്നു സന്തോഷിപ്പാൻ ദൈവം ഇടവരുത്തിയതിനാൽ അത്യന്തം സന്തോഷിക്കുന്നു.

ഗീതം ൨൦൦. ചെഞ്ചുരുട്ടി—മുറിയടന്ത.

### പല്ലവി

നരപതേ! തവ ചരണ പൂപ്പൊടി
ശരണമാണിവളെന്നുമേ.

### അനുപല്ലവി

കഥതിടാതൊരു ചരിത വിസ്മയം
വിരവിലിനിഹ ജാതമായി. (നരപതേ)

### ചരണം

അവനിപതേ! തവ തനയ മാമക
ഉദ്വാഹാശന കാംക്ഷിതേ!
വിഭവ മോടിഹ വന്നതോർക്കിൽ
വിധിവിചേഷ്ടിതമത്ഭുതം! (നരപതേ)

ഉ-രാ:—തിരുപാദങ്ങൾ വന്ദിച്ചേന് ഉല്ലസിപ്പാനുള്ള ആശയാണു ഞങ്ങളെ അനേകകഷ്ടതകളിൽനിന്നു രക്ഷപ്പെടുത്തിയത്.

അ-രാ:—കഷ്ടം! അധികം പറയേണ്ടതില്ല. നിങ്ങൾ ഇരുവരേയും വിവാഹത്തിൽ ചേർപ്പാൻ നാം മുമ്പുതന്നെ നിശ്ചയപ്പെടുത്തിയിരുന്നു. പക്ഷെ നിങ്ങൾക്കറിവുണ്ടായിരുന്നില്ല. അന്യായമായ കന്നടന്റെ യുദ്ധം ഇല്ലാത്ത ഭാഗം ഈക്കാലത്തിൽ തന്നെ അതു കഴിച്ചുകൂട്ടുന്നതായിരുന്നു.

ഗീതം ൨൦൧. ആനന്ദഭൈരവി—ആദിതാളം.

### പല്ലവി

രാജ്ഞി:—സരസരണിതമേ! പൊന്മകളേ! നീ
പരവശയായതി ദുരിതത്താൽ

### അനുപല്ലവി

അരുമ നിൻ ദുഃഖചരിതമതോർപ്പാൻ
അകമലിയുന്നതമേ.

### ചരണം

കന്യകയായ് പിരിഞ്ഞു കന്യയായ് വന്നൊരു
തരുണീമണികളിൽ ധന്യേ നീ
ഉന്നത ബുദ്ധിനിൻ ഖിന്നത തീർത്തേ
ഇന്നു സുദിനമാമമ്മേ! (സരസ)

നിനക്ക എല്ലാ സ്വാതന്ത്ര്യവും ഉണ്ടായിട്ടും പലെ പ്രകാരേണ ജീവനുംകൂടി അപായം നേരിട്ടിട്ടും ചെറുപ്പക്കാരി

